THE
# CHURCH WEEKLY

വാല്യം 17 | 1963 ഡിസംബർ 1 | ലക്കം 47

**THOUGHT FOR THE WEEK**

I love thee little people; and it is not a slight thing, when they, who are so fresh from God, love us.

—Dickens

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

ഡിസംബർ 1 ഇരുപത്തഞ്ചു നോമ്പാരംഭം
എലിശ്ബായുടെ അടുക്കലേക്കുള്ള യാത്ര
8 യോഹന്നാൻമാംദാനയുടെ ജനനം.
15 യൗസേഫിനുണ്ടായ വെളിപാട്.

**വരിസംഖ്യ**

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| 6 മാസത്തേക്ക് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യയ്ക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച്‌വീക്കിലി, കോട്ടയം.

# കെന്നഡിയെയും വധിച്ച ലോകം

അമേരിക്കൻ പ്രസിഡണ്ടായിരുന്ന ജോൺ ഫിററ്സ് ജറാൾഡ് കെന്നഡി നിഷ്ഠുരനും, ഭീരുവുമായ ഒരു ഘാതകനാൽ വധിക്കപ്പെട്ടു. ആ ദുരന്തസംഭവം ലോകത്തെ മുഴുവൻ ഞെട്ടിച്ചു. അത്യന്തം ശോകാത്മകമായ ആ അത്യാഹിതത്തിൽ പരിതപിക്കാത്ത ആരെങ്കിലുമുണ്ടോ എന്നു ഞങ്ങൾ സംശയിക്കുന്നു. ഉണ്ടെങ്കിൽ അവരുടെ ഹൃദയം കല്ലുകൊണ്ടു നിർമ്മിച്ചതാവാനെ തരമുള്ളു.

കൊലപാതകങ്ങൾ ദിനംപ്രതി ലോകത്തിൽ ആയിരക്കണക്കിനു നടക്കുന്നുണ്ട്. പ്രസിഡണ്ട് കെന്നഡിയെ വധിച്ച ആൾ ഏതാനും മിനിററുകൾക്കുള്ളിൽ ഒരു പോലീസ്കാരനെയും വെടിവച്ചു കൊന്നു. കെന്നഡിയുടെ കൂടെയുണ്ടായിരുന്ന ഡല്ലാസ് ഗവർണ്ണറെയും ഘാതകൻ വെടിവച്ചതാണ്. ദൈവഗത്യാ അദ്ദേഹം മരിച്ചില്ലെന്നെയുള്ളു. ഒരു ദിവസം കഴിഞ്ഞ് ഘാതകനായ ഓസ്‌വോൾഡും വധിക്കപ്പെട്ടു. ഇങ്ങനെ എത്രയെത്ര വധകൃത്യങ്ങൾ ലോകമൊട്ടുക്കു പ്രതിദിനം നടക്കുന്നുണ്ടെന്നു കണക്കെടുത്താൽ ആരെയും അമ്പരിപ്പിക്കുന്ന ഒരു സംഖ്യയായിരിക്കുമത്. വധിക്കപ്പെടുന്നവർ തന്നെയല്ല മരിക്കുന്നത്, രോഗം കൊണ്ട് അനേകർ മരിക്കുന്നു. വയസ്സു ചെന്നു മരിക്കുന്നുണ്ട്. അപകടങ്ങളിൽപെട്ട് അനവധി ആളുകൾ മരിക്കുന്നു. കെന്നഡി വധിക്കപ്പെട്ട ദിവസംതന്നെ കാശ്മീരിൽവച്ച് ഇൻഡ്യയിലെ അഞ്ചു പ്രമുഖ സൈനിക നായകന്മാർ വിമാനാപകടത്തിൽ പെട്ടു മരിച്ചു. മരണം സർവസാധാരണമായ ഒരു സംഭവമാണ്. ജനിച്ചാൽ മരിക്കണം. എല്ലാവരും നേരിടേണ്ട ഒരു ജീവിതാനുഭവമാണ് അത്. ഏതു മരണത്തിലും, ജീവിച്ചിരിക്കുന്നവർ ദുഃഖിക്കുകയും പതിവാണ്. കെന്നഡിയുടെ മരണത്തിലും ലോകം ദുഃഖിച്ചു. ആ ദുഃഖത്തിനു മററു മരണത്തിലുള്ള സന്താപത്തെക്കാൾ എന്തെങ്കിലും പ്രത്യേകതയുണ്ടോ? ഉണ്ടെങ്കിൽ അതെന്താണ്.

ഈശ്വരഹിതം നിവർത്തിച്ചുകൊണ്ട് നന്മ ചെയ്യുന്നവർക്കു ലോകം ഇന്നും സുരക്ഷിതമായിത്തീർന്നിട്ടില്ല. ഒരു പ്രതിഷേധവും എതിർപ്പും നന്മയോടും നന്മ ചെയ്യുന്നവരോടും സാധാരണ ലോകം പലപ്പോഴും പ്രദർശിപ്പിക്കാറുണ്ട്, ആരെയും മുഷിപ്പിക്കാതെ നന്മ ചെയ്യാൻ സാദ്ധ്യമല്ലെന്നുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. അങ്ങനെ ആരുടെയും ശത്രുത സമ്പാദിക്കാതെ നന്മ ചെയ്യാൻ ആർക്കെങ്കിലും സാധിച്ചിട്ടുണ്ടെങ്കിൽ ആ നന്മയ്ക്കു ഒരു ചൈതന്യക്കുറവും, നിർജ്ജീവത്വവും ഉണ്ട്. ദൈവാത്മാവിന്റെ പ്രചോദനത്തിന്റെ ഫലമായിഎതിർപ്പിനെയൊ, മററുള്ളവരുടെ ഇഷ്ടാനിഷ്ടങ്ങളെയൊ നോക്കാതെ നന്മയാണെങ്കിൽ അതു ചെയ്യുമെന്നും ചെയ്യണമെന്നും നിഷ്ഠവച്ചുകൊണ്ട് പ്രവർത്തിക്കുന്ന(aggressive) വർ നിശ്ചയമായും ലോകത്തിന്റെ ശത്രുത സമ്പാദിക്കുകതന്നെ ചെയ്യും. യേശുക്രിസ്തുവിന്റെ നന്മ അത്തരത്തിലുള്ളതായിരുന്നു. പരീശന്മാരും, സാദൂക്യരും, മഹാപുരോഹിതന്മാരുമെല്ലാം ക്രിസ്തുവിന്റെ ശത്രുക്കളായിത്തീർന്നു. കർത്താവു ആരെയും ഉപദ്രവിച്ചില്ല. നന്മ ചെയ്യുകയല്ലാതെ തിന്മയെന്നുള്ളത് ചിന്തയിൽപോലും അനുവദിക്കാത്ത രക്ഷിതാവിന്റെ നേരെ എത്ര പൈശാചികമായ പീഡനമാർഗ്ഗങ്ങളാണ് ശത്രുക്കളായിത്തീർന്നവർ കൈക്കൊണ്ടത്.

ഗാന്ധിജി ശത്രുക്കളെപ്പോലും ഉപദ്രവിച്ചിരുന്നില്ല. അവർക്കു നന്മ ചെയ്യണമെന്നു ക്രിസ്തുവിനെ അനുകരിച്ചുകൊണ്ട് അദ്ദേഹം ആഗ്രഹിക്കുകയും പ്രയത്നിക്കുകയും ചെയ്തു. ബ്രിട്ടീഷുകാർ അദ്ദേഹത്തിന്റെ ശത്രുപക്ഷത്തായിരുന്നു. പക്ഷേ അവരുടെ മർദ്ദനഭരണത്തെയല്ലാതെ ബ്രിട്ടീഷുകാരെ അദ്ദേഹം വെറുത്തില്ല. അവരെ വ്യക്തിപരമായി സ്നേഹിച്ചു. മാതൃരാജ്യത്തിനുവേണ്ടിയും ഇൻഡ്യൻ ജനതയ്ക്കുവേണ്ടിയും, അദ്ദേഹം കഷ്ടപ്പാടുകളും ത്യാഗങ്ങളും സഹിച്ചു. ഹിന്ദുമതത്തിന്റെ വിശിഷ്ടമായ സിദ്ധാന്തങ്ങൾ ജീവിതത്തിൽ പകർത്താൻ ഗാന്ധിജി ദൃഢനിഷ്ഠനായി പ്രവർത്തിച്ചു. പക്ഷേ ഹിന്ദുമഹാസഭയിൽ പെട്ട ഒരാൾക്ക്, മുസ്ലീമിനെ സ്നേഹിച്ച ഗാന്ധിജിയുടെ നേർക്കു ഭ്രാന്തു പിടിച്ച വൈരാഗ്യമുണ്ടായി. അയാൾ മഹാത്മജിയെ വധിച്ചു.

എബ്രഹാം ലിങ്കന്റെ മരണവും ലോകചരിത്രത്തിലെ മറെറാരു ദുരന്തസംഭവമാണ്. നന്മയുടെ നേർക്കു മനുഷ്യനു ഭ്രാന്തു പിടിച്ച എതിർപ്പുണ്ടാകുന്നതിന്റെ പ്രത്യക്ഷമായ മറെറാരുദാഹരണമാണത്. വ്യക്തിമാഹാത്മ്യം കൊണ്ട് നോക്കിയാൽ അദ്ദേഹത്തിന്റെ സമീപത്തെങ്ങും നിൽക്കുവാൻ അർഹതയുള്ള

വരാരും അദ്ദേഹത്തിന്റെ തലമുറയിൽ ജീവിച്ചിരുന്നോ എന്നു സംശയമാണ്. എങ്കിലും അദ്ദേഹത്തെ വെടിവയ്ക്കാനാണ് ഒരു ഘാതകന് തോന്നിയത്.

ഇതുപോലെ നന്മയുടെ നേർക്കു ഭ്രാന്തു പിടിച്ച എതിർപ്പു പ്രകടിപ്പിച്ചതിന്റെ അനേകം ഉദാഹരണങ്ങൾ ലോകചരിത്രത്തിലുണ്ട്. രക്തസാക്ഷികളായി മരിച്ച അപ്പൊസ്തോലന്മാരും മററു പുണ്യവാന്മാരും അതിന്റെ ഫലമായിട്ടാണ് വധിക്കപ്പെട്ടത്. നന്മയോടു ലോകത്തിന് എതിർപ്പുണ്ട്. നന്മയുള്ള മനുഷ്യരുടെ സേവനങ്ങൾ ദീർഘനാൾ ലോകത്തിനു ലഭിച്ചുകൊണ്ടിരിക്കാൻ അനുവദിക്കാത്ത ഒരു പ്രകൃതി മനുഷ്യനിൽ ഉണ്ട്. അതിന്റെ മററൊരു പ്രകടനമാണ് കെന്നഡിയുടെ വധം. ഓസ്‌വോൾഡിനെ ഈ നിഷ്ഠുര കൃത്യത്തിനു പ്രേരിപ്പിച്ചതെന്താണെന്നു നമുക്കറിഞ്ഞുകൂടാ. അതു ശരിയായി വെളിപ്പെടുന്നതിനുമുമ്പ് അയാളും വധിക്കപ്പെട്ടു. എങ്കിലും ഒരു ദക്ഷിണസംസ്ഥാനത്തുവച്ചാണ് കെന്നഡി വധിക്കപ്പെട്ടത്. അവിടത്തെ വെള്ളക്കാർക്കു കെന്നഡിയോടു കടുത്ത വിരോധമുണ്ട്. നീഗ്രോകൾക്കു പൗരാവകാശസമത്വം നൽകുന്നതിൽ കെന്നഡി പ്രതിജ്ഞാബദ്ധനായിരുന്നു. അദ്ദേഹം അമേരിക്കൻ കോൺഗ്രസ്സിൽ അവതരിപ്പിച്ച പൗരാവകാശബില്ലിനെക്കുറിച്ച് ഡെമോക്രാറ്റ് കക്ഷിയിൽ പെട്ട തന്റെ സുഹൃത്തുക്കൾക്കുതന്നെ എതിർപ്പുണ്ടായി. അതു പറഞ്ഞൊതുക്കാനാണ് അദ്ദേഹം പര്യടനം നടത്തിയത്. ആ പര്യടനത്തിനിടയിൽ ഈ അത്യാഹിതം സംഭവിച്ചതു യാദൃച്ഛികമല്ല. മനുഷ്യനു നന്മയോടുള്ള എതിർപ്പിനും, ലോകം നന്മ ചെയ്യുന്നവരെ അധികനാൾ ജീവിക്കാൻ അനുവദിക്കാത്തതിനും, മററൊരുദാഹരണം കൂടി ചരിത്രത്തിൽ സ്ഥാനം പിടിച്ചു.

കെന്നഡിയുടെ മരണം അമേരിക്കയ്ക്കു മാത്രമുള്ള ഒരു നഷ്ടമല്ല. ലോകത്തിന്റെ നഷ്ടമാണത്. വീരമരണം പ്രാപിച്ച അദ്ദേഹം ചരിത്രത്തിൽ ദൃഢപ്രതിഷ്ഠ നേടി. പക്ഷേ ലോകമോ? അദ്ദേഹത്തിന്റെ തിരോധാനം ലോകത്തെ അത്രയ്ക്കു ദരിദ്രമാക്കി. അന്താരാഷ്ട്രസമാധാനത്തിനും, സ്വേച്ഛാധിപത്യത്തിനെതിരായുള്ള പോരാട്ടത്തിനും, ജനാധിപത്യത്തിന്റെ നിലനില്പിനും, മൗലികസ്വാതന്ത്ര്യങ്ങളുടെ സംരക്ഷണത്തിനും ഇത്രയ്ക്കു സുശക്തനായ ഒരു ലോകനേതാവിനെ ലഭിക്കുകയെന്നതു അത്ര എളുപ്പമല്ലല്ലൊ.

അദ്ദേഹം ഡല്ലാസിൽവച്ചു പ്രസംഗിക്കാൻ ഉദ്ദേശിച്ചിരുന്ന പ്രസംഗം ചെയ്യുന്നതിനുമുമ്പു ഘാതകൻ അദ്ദേഹത്തെ വെടിവച്ചു. അദ്ദേഹം മുൻകൂട്ടി തയ്യാറാക്കിയിരുന്ന ആ പ്രസംഗം ഉപസംഹരിച്ചിരുന്നതു 127-ാം സങ്കീർത്തനത്തിന്റെ പ്രഥമവാക്യം ഉദ്ധരിച്ചുകൊണ്ടായിരുന്നു.

“യഹോവ വീടു പണിയാതിരുന്നാൽ പണിയുന്നവർ വൃഥാ അദ്ധ്വാനിക്കുന്നു. യഹോവ പട്ടണം കാക്കാതിരുന്നാൽ കാവൽക്കാരൻ വൃഥാ ജാഗരിക്കുന്നു ” ദൈവത്തിന്റെ കരങ്ങൾക്കു തന്റെ ഭരണനിർവഹണത്തിൽ എത്രമാത്രം സ്ഥാനം അദ്ദേഹം നൽകിയിരുന്നുവെന്നുള്ളതിനു മതിയായ തെളിവാണ് ആ ഉദ്ധരണി. ദൈവോദ്ദേശനിർവഹണത്തിൽ ഏർപ്പെട്ടിരിക്കുന്ന മഹാത്മാക്കൾക്കു ദൈവം തിന്മകൾ പ്രവർത്തിക്കുന്നവരിൽനിന്നു പ്രത്യേകസംരക്ഷണം നൽകുകയില്ലായിരിക്കാം. ദൈവത്തിന്റെ ഏകപുത്രനും ആ സംരക്ഷണം നൽകിയിരുന്നില്ലല്ലോ. എന്നാൽ ദൈവം ഭവനം പണിയുന്നുവെന്നും, പണിക്കാർ തിരസ്കരിച്ച കല്ലു മൂലക്കല്ലായിത്തീരുമെന്നും കർത്താവു കല്പിച്ചതു ഈയവസരത്തിൽ പ്രത്യേകം സ്മരിക്കപ്പെടേണ്ടതാണ്. ലോകചരിത്രത്തിൽ രക്തസാക്ഷികൾക്കുള്ള സ്ഥാനവും, ലോകസംസ്കാരപുരോഗതിക്കു അവർ നൽകിയിട്ടുള്ള സംഭാവനകളുമാണ് ലോകത്തിന്റെ യഥാർത്ഥ സ്വത്തു.

---

# രണ്ടാം വത്തിക്കാൻകൗൺസിലിന്റെ ദ്വിതീയ സമ്മേളനം

സി. പി. മാത്യു എം. എ.

ii

ബിഷപ്പുമാർ പാപ്പായുടെ മേലധികാരത്തിനു വിധേയരാണെന്നു പല പ്രസംഗകരും കൂടെക്കൂടെ പറയാറുണ്ട്. പ്രബന്ധത്തിലും അങ്ങനെ കാണുന്നുണ്ട്. എന്നാൽ ചുരുക്കം ചിലർ വ്യത്യസ്തമായി പ്രസംഗിക്കയുണ്ടായി, ഈജിപ്തിൽ നിന്നു വന്ന യവനായ മെൽക്കൈററ് പാത്രിയർക്കീസ് ഈ ഭിന്നരീതിയിൽ ശക്തിയായി പ്രസംഗിച്ചു. ഒന്നാം വത്തിക്കാൻ കൗൺസിലിൽ പാപ്പായുടെ അധികാരത്തെപ്പററി വേണ്ടത്ര പ്രതിപാദിച്ചിട്ടുള്ള സ്ഥിതിക്കു, ഈ കൗൺസിലിൽ അതു വീണ്ടും വീണ്ടും എടുത്തു പറയുന്നതു അനാവശ്യമാണെന്നു അദ്ദേഹം വാദിച്ചു. പൗരസ്ത്യ ഓർത്തഡോക്സ് സഭകളെ കൂടുതലായി അകററുന്നതിനേ അതു ഉപകരിക്കയുള്ളല്ലൊ എന്നും അദ്ദേഹം ചൂണ്ടിക്കാണിച്ചു. എങ്കിലും ഒന്നാം വത്തിക്കാൻ കൺസിലിന്റെ തീരുമാനത്തെ അദ്ദേഹം ചോദ്യം ചെയ്കയല്ലായിരുന്നു. റഷ്യൻ ഓർത്തഡോക്സ് സഭയിലെ ഒരു പണ്ഡിതനും ന്യൂയോർക്കിലെ അവരുടെ ഒരു സെമിനാരിയുടെ ഡീനുമായ പ്രഫസ്സർ ഷമെമാൻ ഒരു സംഭാഷണമദ്ധ്യേ, ഒന്നാം വത്തിക്കാൻകൗൺസിലിന്റെ തീരുമാനങ്ങളെ അല്പമെങ്കിലും ലഘൂകരിക്കത്തക്ക വിശദീകരണങ്ങളാണ് ഈ കൗൺസിലിൽനിന്നും തങ്ങളിൽ ചിലർ പ്രതീക്ഷിച്ചതെന്നും, എന്നാൽ യാഥാസ്ഥിതിക പ്രമുഖരായ ഒട്ടാവിയാനി, റൂഫീനി മുതലായ കർദ്ദിനാൾമാരുടെ സ്വാധീനം കൊണ്ടു ഈ പ്രതീക്ഷയെ ഇച്ഛാഭംഗപ്പെടുത്തുമോ എന്നു ശങ്കിക്കുന്നു എന്നും എങ്കിലും അടുത്ത വർഷത്തെ കൗൺസിൽസമ്മേളനത്തിൽ അവസാന തീരുമാനങ്ങൾ എടുക്കുന്നതുവരെയും ഒന്നും തീർച്ചപ്പെടുത്താൻനിവൃത്തിയില്ല എന്നുമെല്ലാം എന്നോടു പറയുകയുണ്ടായി. പാപ്പായുടെ പരമാധികാരമാണല്ലോ ഓർത്തഡോക്സ് സഭകളും ശക്തിയായി എതിർത്തുകൊണ്ടിരിക്കുന്നത്. ആഴ്ചതോറുമുള്ള ഞങ്ങളുടെ യോഗങ്ങളിൽ ഒന്നിൽ ഒരു റഷ്യൻ ബിഷപ്പ് ശക്തിയായി ഇതേപ്പററി പ്രതിപാദിച്ചു. കയറോയിൽനിന്നു വന്നിട്ടുള്ള ഒരു കോപ്ററിക്ക് പട്ടക്കാരനും അപ്പോസ്തലസംഘത്തിൽ വി. പത്രോസിനു റോമാസഭ കൽപിക്കുന്ന സ്ഥാനത്തെ നമ്മിൽ പലർക്കും പരിചിതമായിരിക്കുന്ന യുക്തിവാദം ഉപയോഗിച്ചു ശക്തിയായി ചോദ്യം ചെയ്തുകൊണ്ടു പ്രസംഗിക്കയുണ്ടായി. ഈ കോപ്ററിക് സഭയും യാക്കോബായ സുറിയാനിസഭയും അന്യോന്യസംസർഗ്ഗത്തിൽ കഴിഞ്ഞുകൂടുന്നവയാണെന്നു വായനക്കാർ ഓർക്കുമല്ലോ.

### അത്മായക്കാരുടെ സ്ഥാനം

സഭയിൽ അത്മായക്കാർക്കുള്ള സ്ഥാനമെന്നതാണ് പല പ്രസംഗകരും സ്പർശിക്കുന്ന മററൊരു വിഷയം. ഞാൻ ഇതെഴുതുന്ന ദിവസവും നടന്ന പല പ്രസംഗങ്ങളിൽ ഇതേപ്പററിയുള്ള ഭാഗങ്ങൾ അടങ്ങിയിരുന്നു. (ഒരു പ്രസിദ്ധപ്രോട്ടസ്റ്റന്റു നേതാവായ ഡോ. ഡഗ്ലസ് ഹോർട്ടൻ അവയോടൊക്കെയും യോജിക്കുന്നുവെന്നു പിന്നീടു ഞങ്ങളോടു പറഞ്ഞു) പൗരോഹിത്യം സഭയ്ക്കൊന്നാകെയുള്ളതാണെന്ന തത്വം 1 പത്രോസ് 2:9 അടിസ്ഥാനപ്പെടുത്തി പലരും ഊന്നിപ്പറഞ്ഞു. എന്നാൽ സഭയിൽ പ്രത്യേകശുശ്രൂഷകൾ നിർവഹിക്കുന്നതിനായി

പട്ടം കെട്ടപ്പെടുന്ന പുരോഹിതന്മാരുടെ (Ministerial Priesthood) പ്രത്യേക നൽവരത്തിനും സ്ഥാനത്തിനും ഇതു ബാധകമല്ല എന്നുള്ളതും എല്ലാവരും ചൂണ്ടിക്കാണിച്ചു. പ്രമാണപരമായി ഇക്കാര്യത്തിൽ കൗൺസിൽ പിതാക്കന്മാർ തമ്മിൽ യോജിപ്പുണ്ടായിരിക്കാമെങ്കിലും ഭാഷയിലും ആശയത്തിൽതന്നെയും അവരിൽ ചിലർ തമ്മിൽ വ്യത്യാസമില്ലേ എന്നു സംശയിക്കുന്നു. "നിങ്ങൾ പോയി സകല ജാതികളെയും പഠിപ്പിക്ക" എന്നു കർത്താവു പറഞ്ഞതു് പതിനൊന്നു ശിഷ്യന്മാരോടാണല്ലോ. അവരുടെ പിൻതുടർച്ചക്കാരായ ബിഷപ്പന്മാർക്കാണു് ഈ ചുമതലയും പദവിയും പ്രഥമമായിട്ടുള്ളതെന്നും, അവരുടെ നിയന്ത്രണത്തിനു വിധേയമായിട്ടാണു് അത്മായക്കാർ ഈ സേവനം നിവർത്തിക്കേണ്ടതു് എന്നും ഒരു കർദ്ദിനാൾ ഇന്നു സുവ്യക്തമായി പ്രസ്താവിക്കയുണ്ടായി. തത്വപരമായി മററുള്ളവർ ഇതിനോടു് യോജിക്കുമായിരിക്കും. എങ്കിലും ചിലർ അത്മായക്കാരുടെ സ്ഥാനവും നിലയും സംബന്ധിച്ചു് കൂടുതൽ ഉറച്ച സ്വരത്തിൽ പറയുന്നതു കേട്ടു. ബിഷപ്പന്മാരെ അനുസരിക്ക മാത്രമാണു് അത്മായക്കാരുടെ ധർമ്മം എന്നൊരു ധാരണ ഈ കൗൺസിൽ തീരുമാനങ്ങൾ വഴിയായി സൃഷ്ടിക്കയോ പുലർത്തുകയോ ചെയ്തുകൂടാ എന്നു് ഇന്നത്തെ പ്രസംഗകരിൽ ഒരാൾ പറയുകയുണ്ടായി. അത്മായക്കാർ ബിഷപ്പന്മാരുടെ നിയന്ത്രണത്തിനു വിധേയമായി സുവിശേഷവേല ചെയ്യണമെന്നു പറയുന്നതു് അവരുടെ സ്വാതന്ത്ര്യത്തെ ഹനിക്കുന്നതിനല്ല, തെററായ മാർഗ്ഗങ്ങളിൽ നിന്നു് അവരെ കാക്കുന്നതിനാണ് എന്നു ചിലർ വ്യക്തമാക്കി. അത്മായക്കാരും പട്ടക്കാരും മേൽപട്ടക്കാരും എല്ലാംകൂടെ ചേർന്ന "ദൈവജന"മത്രേ സഭയെന്നും, എല്ലാവരും വി. മാമോദീസാ മുഖാന്തരം ക്രിസ്തുവിന്റെ ശരീരത്തിന്റെ അവയവങ്ങളാണെന്നും, എല്ലാവരും ജീവിതവിശുദ്ധിക്കായി വിളിക്കപ്പെട്ടിരിക്കുന്നവരാണെന്നും, ക്രിസ്തുവിനു് സാക്ഷ്യം വഹിക്കുന്നതു് എല്ലാവരുടെയും പദവിയും ചുമതലയുമാണെന്നും ഉള്ള സത്യങ്ങൾ തുടർച്ചയായി പലരും പ്രഘോഷിച്ചുകേട്ടു അതേസമയം തന്നെ എല്ലാ വിശ്വാസികൾക്കുമുള്ള സാർവത്രിക പൗരോഹിത്യവും, വൈദികർക്കു മാത്രമുള്ള Ministerial Priesthood-ഉം തമ്മിലുള്ള വ്യത്യാസം ഡിഗ്രിയിലോ അളവിലോ മാത്രമുള്ളതല്ലയെന്നും, രണ്ടും രണ്ടു തരത്തിലുള്ളതാണെന്നും കൂടെ അവരിൽ മിക്കവരും എടുത്തുപറഞ്ഞു.

## നിത്യശെമ്മാശ്

ശെമ്മാശ്ശു് സ്ഥാനം ഇന്നു പൗരോഹിത്യത്തിലേക്കുള്ള ഒരു കാൽവയ്പു് മാത്രമാണല്ലോ. എന്നാൽ "നിത്യശെമ്മാശ്ശ"ന്മാർ എന്നു് ഒരു കൂട്ടർ ഉണ്ടായിരിക്കുക ചില രാജ്യങ്ങളിൽ ഇന്നു ആവശ്യമായിത്തീർന്നിരിക്കുന്നെന്നു് ഒരഭിപ്രായം പൊന്തിവന്നിട്ടുണ്ടു്. പുരോഹിതന്മാരുടെ ദൗർല്ലഭ്യം തെല്ലു പരിഹരിക്കുന്നതിനു് ഇതു് ഉതകുമെന്നു് പറയുന്നു. വി. കുർബാന അനുഷ്ഠിക്കുന്നതിനു് അവർക്കവകാശമുണ്ടായിരിക്കയില്ല. എന്നാൽ കുർബാന കൊടുക്കുന്നതിൽ പട്ടക്കാരെ സഹായിക്കാം, ആവശ്യമെങ്കിൽ വിവാഹശുശ്രൂഷ നടത്തുന്നതിനു് അവരെ അനുവദിക്കണം എന്നിങ്ങനെയെല്ലാം പറയുന്നതു കേട്ടു. അവർക്കു വിവാഹജീവിതം അനുവദിക്കാമോ എന്നുള്ളതാണു് ഒരു പ്രധാന പ്രശ്നം. അതതു സ്ഥലങ്ങളിലെ ബിഷപ്പന്മാരുടെ തീരുമാനത്തിനോ, അഥവാ മാർപ്പാപ്പായുടെ വിധിക്കോ അതു വിടാവുന്നതാണെന്നു ചിലർ പറഞ്ഞു. വിവാഹം അവർക്കു് അനുവദിച്ചുകൂടായെന്നും അനുവദിച്ചാൽ പുരോഹിതന്മാരുടെ ബ്രഹ്മചര്യവ്രതത്തെത്തന്നെ അതു് ഉലയ്ക്കുമെന്നും മററും പലരും അഭിപ്രായപ്പെട്ടു. അങ്ങനെയെങ്കിൽ, പുരോഹിതവൃത്തിക്കു് മടിക്കുന്ന ആളുകൾ ശെമ്മാശ്ശു് സ്ഥാനത്തിനു മനസ്സുവയ്ക്കാൻ എന്തു പ്രേരണയാണുള്ളതെന്നു് എനിക്കു മനസ്സിലായില്ല. ഏതായാലും ഇങ്ങനെ ഒരു സ്ഥാനം സൃഷ്ടിച്ചാൽ തന്നെയും അതു ചില രാജ്യങ്ങളിൽ മാർപ്പാപ്പായുടെ യുക്തംപോലെ പരീക്ഷിച്ചാൽ മതിയെന്നും സാർവത്രികമാക്കേണ്ടതില്ലായെന്നും എല്ലാവരുംതന്നെ പറഞ്ഞു.

പ്രഥമസമ്മേളനത്തിൽ വി. കുർബാന ആയിരുന്നു ചിന്താവിഷയം. കുർബാനയിൽ അത്മായക്കാർ സജീവമായും ഫലപ്രദമായും പങ്കെടുക്കുന്നതിനു് സഹായിക്കേണ്ടതാണെന്നു് എല്ലാവരും സമ്മതിച്ചു. അതിനാൽ തക്സായുടെ മിക്ക ഭാഗങ്ങളും പ്രാദേശിക ഭാഷകളിൽ വിവർത്തനംചെയ്തു് ഉപയോഗിക്കുന്നതിനുള്ള സ്വാതന്ത്ര്യം അനുവദിക്കാവുന്നതാണെന്നുള്ള ഒരു ശുപാർശ ഇതേപ്പററിയുള്ള പ്രബന്ധത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടെന്നുള്ളതു് പരസ്യമാണല്ലോ. കഴിഞ്ഞ സമ്മേളനത്തിൽ നടന്ന അഭിപ്രായ പ്രകടനങ്ങളുടെ വെളിച്ചത്തിൽ കമ്മീഷൻ തയ്യാറാക്കിയ ഭേദഗതി പ്രമേയങ്ങൾ ഈ സമ്മേളനത്തിൽ ചില ദിവസങ്ങളിൽ വോട്ടിംഗിനായി വരുന്നുണ്ടു്.

ഇനിയും കൗൺസിൽ സമ്മേളനത്തിനു വെളിയിൽ നടന്ന ചില കാര്യങ്ങളെപ്പററിക്കൂടെ പറയട്ടെ. അസ്സീസി എന്ന സ്ഥലം ലോകപ്രസിദ്ധമാണല്ലോ. ആറേഴു ശതകങ്ങൾക്കുമുമ്പു് അവിടെ ജീവിച്ച ഒരു സാധുമനുഷ്യനാണു് ഈ പ്രസിദ്ധിക്കു് ഹേതുഭൂതൻ. അസ്സീസിയിലെ വി. ഫ്രാൻസിസ് എന്ന നാമം കേട്ടിട്ടില്ലാത്തവർ വായനക്കാരിൽ ആരുള്ളു? ഇവിടെനിന്നും പത്തു നൂറു മൈൽ കൂടുതൽ ദൂരത്താണു് ആ സ്ഥലം. ഒരു രാവിലെ പ്രത്യേക ബസ്സുകളിൽ ഞങ്ങളെ അവിടെ കൊണ്ടുപോയി, പകൽ മുഴുവൻ ഞങ്ങൾ മനോഹരവും പാവനസ്മരണകൾ ഉണർത്തുന്നതുമായ ആ സ്ഥലത്തു ചെലവഴിച്ചു. ഫ്രാൻസിസിന്റെ ശവകുടീരം അവിടെയുണ്ടു്. "ജീർണ്ണിച്ചുപോകുന്ന എന്റെ പള്ളിയെ (സഭയെ) നീ കേടു പോക്കുക, ഫ്രാൻസിസെ" എന്നു കുരിശിൽ നിന്നുള്ള കർത്തൃശബ്ദം ആ സിദ്ധൻ കേട്ടതായി പറയുന്ന പള്ളിയും അവിടെ ഉണ്ടു്. (അദ്ദേഹത്തിന്റെ സഹപ്രവർത്തകയായ വി. ക്ലാരയുടെ ശരീരവും അവിടെ ഒരു പള്ളിയിൽ സൂക്ഷിച്ചിട്ടുണ്ടു്. അതിനു് ഇന്നും ദ്രവത്വം ഭവിച്ചിട്ടില്ല എന്നു് പറയുന്നു. (ഏതോ ഒരുവക മെഴുകിൽ പൊതിഞ്ഞു വച്ചിരിക്കയായിരിക്കണമെന്നത്രേ ഇവിടെ ഞങ്ങളുടെ കൂടെ താമസിക്കുന്ന അമേരിക്കക്കാരനായ ഒരു ജെസ്യൂത്തു് പാദ്രി പറഞ്ഞതു്) ലോകമെങ്ങുമുള്ള "ഫ്രാൻസിസ്കൻ ഓർഡറിൽ" ഇന്നു് ഏകദേശം അമ്പതിനായിരം അംഗങ്ങൾ ഉണ്ടു്. ആറു വർഷത്തിലൊരിക്കൽ അവരുടെ സുപ്പീരിയറെ തിരഞ്ഞെടുക്കും. ഇപ്പോഴത്തെ സുപ്പീരിയർ അമേരിക്കനാണു്. അദ്ദേഹവും സഹപ്രവർത്തകരും ഞങ്ങളെ സ്വീകരിച്ചുകൊണ്ടുനടന്നു് പ്രധാന സ്ഥലങ്ങൾ ഒക്കെയും കാണിച്ചു. വിഭവസമൃദ്ധമായ ഉച്ചഭക്ഷണവും ഞങ്ങൾക്കു നൽകി. ഞങ്ങളുടെ കൂട്ടത്തിലുണ്ടായിരുന്ന റിപ്പണിലെ ആംഗ്ലിക്കൻ ബിഷപ്പ് ഫ്രാൻസിസിനെപ്പററി പ്രത്യേക പഠനം നടത്തി പുസ്തകങ്ങൾ എഴുതിയിട്ടുള്ള ഒരു ദേഹമാണു്. അദ്ദേഹം ഞങ്ങൾക്കുവേണ്ടി ചെയ്ത കൃതജ്ഞതാപ്രസംഗത്തിൽ "ഉച്ചഭക്ഷണം ഫ്രാൻസിസ്കൻ രീതിയിൽനിന്നു് വളരെ വിഭിന്നമായിരുന്നു" (very unFranciscan) എന്നു ഫലിത രൂപേണ വിമർശിച്ചപ്പോൾ എല്ലാവരും പൊട്ടിച്ചിരിച്ചു. ഫ്രാൻസിസ് ജീവിതസുഖങ്ങൾ വെടിഞ്ഞു ദരിദ്രനായി ജീവിച്ചിരുന്നു എന്നു് എല്ലാവർക്കും അറിയാവുന്നതാണല്ലോ. അദ്ദേഹം ധരിച്ചിരുന്നതായി പറയുന്ന ചില കുപ്പായങ്ങൾ സൂക്ഷിച്ചുവച്ചിട്ടുണ്ടു്. അവ പല ഭാഗങ്ങളിൽ കീറിത്തയിച്ചതാണു്. അദ്ദേഹത്തെപ്പററി ഞങ്ങൾക്കു് ഇവിടെ ലഭിച്ച ഒരു ലഘുപുസ്തകത്തിൽ കണ്ട ഒരു ചെറുവാചകം മാത്രം ഉദ്ധരിച്ചു തൃപ്തിപ്പെടാം. "ദൈവം മനുഷ്യരെ സ്നേഹിക്കുന്നതുപോലെ അവരെ സ്നേഹിച്ച ഒരുവൻ". ഇതിൽ കൂടുതലായ ഒരു സ്തുതി ഒരു സിദ്ധനുതന്നെയും നൽകാനുണ്ടോ? മിക്കവാറും എല്ലാവർക്കും തന്നെ ഇത്രയും പ്രിയംകരമായിത്തീർന്നിട്ടുള്ള ഒരു സിദ്ധൻ സഭാചരിത്രത്തിൽ ഇദ്ദേഹത്തെപ്പോലെയുണ്ടോ എന്നു സംശയിച്ചുപോകുന്നു.

## സന്ദർശനം

മാർപ്പാപ്പാ തിരുമേനി ഞങ്ങൾക്കു് അനുവദിച്ച ഒരു പ്രത്യേക സന്ദർശനമാണു് പ്രസ്താവ്യമായ മറെറാരു സംഗതി. ഓരോരുത്തർക്കും ഹസ്തദാനം നൽകി അവിടുന്നു ഞങ്ങളെ സ്വീകരിച്ചിരുത്തി, കൈമുത്തി പരിചയിച്ചിരുന്നവർ അങ്ങനെ ചെയ്തു. പിന്നീടു് ഞങ്ങളെ പ്രതിനിധീകരിച്ചു് കോപ്പൻഹേഗൻ സർവകലാശാലയിലെ പ്രൊഫസ്സർ സ്ക്കിഡ്ഗാർഡ് മുൻകൂട്ടി എഴുതിയിരുന്ന ഒരു പ്രസംഗം വായിച്ചു സമർപ്പിച്ചു. പാപ്പാ തിരുമേനിയും മുൻകൂട്ടി തയ്യാറാക്കി വച്ചിരുന്ന ഒരു പ്രസംഗം വായിച്ചു. രണ്ടും ഫ്രഞ്ചു ഭാഷയിലായിരുന്നു. രണ്ടിന്റെയും ഇംഗ്ലീഷ് പരിഭാഷ ഞങ്ങൾക്കു ലഭിക്കുമെന്നു് സെക്രട്ടറിയേററിലെ ഒരാൾ ഉറപ്പു നൽകിയിട്ടുണ്ടു്. വേദശാസ്ത്രപരമ

ല്ലാത്ത പല ഭൂതകാലസംഭവങ്ങളും കത്തോലിക്കാസഭയെയും ഇതര സഭകളെയും തമ്മിൽ അകറ്റുന്നതിന് ഇടയാക്കിയിട്ടുണ്ടെന്നും, അവയുടെ കയ്പായ സ്മരണകൾ പുലർത്തിക്കൊണ്ടിരുന്നാൽ ഭാവി ആശാവഹമായിരിക്കുകയില്ലെന്നും, വി. പൗലോസ് പറഞ്ഞിട്ടുള്ളതുപോലെ നാം പിമ്പിലുള്ളതിനെ മറന്ന്, നമ്മുടെ മുമ്പിലുള്ള ലക്ഷ്യത്തിന്റെ പ്രാപ്തിക്കായി പരിശ്രമിക്കണമെന്നും, കത്തോലിക്കർ അന്യരോടു ചെയ്തിട്ടുള്ള ദോഷങ്ങളെപ്പറ്റി അവർ അനുതപിക്കുന്നുവെന്നും കത്തോലിക്കരോട് ഇതര ക്രിസ്ത്യാനികൾ ചെയ്തിട്ടുള്ള ദോഷങ്ങളെ അവർ ക്ഷമിക്കുകയും വിസ്മരിക്കയും ചെയ്യുന്നു എന്നും മറ്റും മാർപ്പാപ്പായുടെ പ്രസംഗത്തിലുണ്ടായിരുന്നുവെന്ന് അമേരിക്കനായ ഒരു സ്നേഹിതൻ എന്നോടു പറഞ്ഞു. പ്രസംഗത്തിന്റെ പരിഭാഷ കിട്ടുമ്പോൾ കൂടുതലായും സൂക്ഷ്മമായും അറിയാമെന്നാശിക്കുന്നു.

ക്രിസ്തീയ ഐക്യത്തെ പുരോഗമിപ്പിക്കുന്നതിനായുള്ള വത്തിക്കാൻ സെക്രട്ടറിയേറ്റിന്റെ അതിഥികളായിട്ടാണ് നിരീക്ഷകർ ഇവിടെ താമസിക്കുന്നത്. പ്രസ്തുത സെക്രട്ടറിയേറ്റിന്റെ അദ്ധ്യക്ഷനത്രെ കർദ്ദിനാൾ ബീ. ഞങ്ങളെ ഔപചാരികമായി സ്വീകരിക്കുന്നതിന് ഒരു പാർട്ടി അദ്ദേഹം നടത്തി. അദ്ദേഹം അപ്പോൾ ചെയ്ത പ്രസംഗത്തിന് മറുപടി പറഞ്ഞത് ഒരു റഷ്യൻ ബിഷപ്പാണ്. കർദ്ദിനാളന്മാരുടെകൂട്ടത്തിൽ ചിലർ "ലിബറൽ" കക്ഷികളും മറ്റുചിലർ കടുത്ത യാഥാസ്ഥിതികരുമാണ്. കർദ്ദിനാൾ ബീ ലിബറൽ കക്ഷിയിൽ പെടുമെന്ന് ന്യായമായി ഊഹിക്കാവുന്നതാണല്ലോ. പ്രതിപാദ്യ പ്രബന്ധത്തിലെ വാദങ്ങളും പ്രസ്താവനകളുമെല്ലാം വേദവാക്യങ്ങളുടെ ശരിയായ വ്യാഖ്യാനംകൊണ്ട് സ്ഥാപിക്കാവുന്നവയായിരിക്കണമെന്നും എന്നാൽ പ്രസ്തുത പ്രബന്ധത്തിൽ കാണുന്ന ചില വേദവാക്യവ്യാഖ്യാനങ്ങൾ സംശയാസ്പദമാണെന്നുമെല്ലാം കൗൺസിലിൽ ചെയ്ത ഒരു പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞിരുന്നു.

"സുബിയാക്കോ" എന്ന പേരു ഞാൻ കേട്ടിട്ടില്ലായിരുന്നു. ഇവിടെനിന്ന് അമ്പതു മൈൽ ദൂരത്തുള്ള ഒരു പർവതപ്രദേശമാണത്. അഞ്ചും ആറും ശതകങ്ങളിൽ ജീവിച്ചിരുന്ന വി. ബനിഡിക്റ്റ് യുവാവായിരിക്കുമ്പോൾ തന്നെ റോമയിൽനിന്നും ഓടിപ്പോയി മൂന്നു വർഷത്തോളം അവിടെ ഒരു ഗുഹയിൽ പ്രാർത്ഥനയിലും ധ്യാനത്തിലും കഴിച്ചു എന്നാണു പറയുന്നത്. അതിന്റെശേഷമാണ് അദ്ദേഹത്തിന്റെ നാമത്തോടു ഘടിപ്പിക്കപ്പെട്ടിരിക്കുന്ന ആശ്രമപ്രസ്ഥാനം ആരംഭിച്ചത്. പ്രസ്തുത ആശ്രമം വളർന്ന് വികസിച്ചുതുടങ്ങിയത് ഇറ്റലിയിൽ വേറൊരു ഭാഗത്താണ്. അദ്ദേഹം താമസിച്ച ഗുഹയുടെ സ്ഥാനത്ത് ഇപ്പോൾ ഒരു ആശ്രമവും ചാപ്പലും ഉണ്ട്. അസ്സീസിയിലെ ഫ്റാൻസിസ് വളരെ ശതകങ്ങൾ കഴിഞ്ഞ് ഈ സ്ഥലത്തുപോയി താമസിച്ചതാണ്. ഇവ കാണുന്നതിനായി ചില സ്നേഹിതന്മാർ എന്നെ കൊണ്ടുപോയി. പ്രശാന്തവും മനോഹരവുമായ പ്രദേശം. പാശ്ചാത്യസഭയിലെ ഒന്നാമത്തെ സംഘടിതമായ ആശ്രമപ്രസ്ഥാനമാണ് വി. ബെനഡിക്റ്റിന്റേത് എന്നത്രെ പറയുന്നത്. അദ്ദേഹം ആശ്രമവാസികൾക്കായി എഴുതിയ നിയമങ്ങൾ ഇന്നും ആദരിക്കപ്പെട്ടുപോരുന്നു. ഈ സ്ഥലം പോയി കാണുന്നതിനിടയായതിൽ എനിക്ക് അനല്പമായ സന്തോഷവും ചാരിതാർത്ഥ്യവും തോന്നുന്നു.

ഈ ലേഖനം അവസാനിപ്പിക്കുന്നതിനു മുമ്പായി നിരീക്ഷകരിൽ ചുരുക്കം ചിലരുടെ പേരുകൾകൂടെ പറഞ്ഞുകൊള്ളട്ടെ. പുതിയനിയമപാണ്ഡിത്യത്തിന് പ്രസിദ്ധനായ ഡോ. കൾമാനാണ് ഒന്ന്. The History of Salvation എന്നൊരു പുതിയ പുസ്തകം അദ്ദേഹം രചിച്ചുകൊണ്ടിരിക്കയാണെന്നും ഇവിടെവച്ചുതന്നെ അത് എഴുതിത്തീർക്കുമെന്നും അദ്ദേഹം ഇന്ന് എന്നോടു പറകയുണ്ടായി. ഒരു ജർമ്മൻ പ്രഫസ്സറായ ഡോ. സ്ക്ക്ളിങ്ക്, അമേരിക്കയിലെ ഒരു മെതഡിസ്റ്റ് കോളജിലെ പ്രഫസ്സറായ ഔട്ട്ബർ മുതലായവർ ഡൽഹി അസംബ്ലിയിൽ സംബന്ധിച്ചിരുന്നവരാണ്. ജനീവയിൽ സഭകളുടെ അഖിലലോക കൗൺസിൽ കേന്ദ്രത്തിലെ പ്രമുഖ പ്രവർത്തകരാണ് ഡോ. ലൂക്കസ് വിഷർ, ഡോ. നിസിയോട്ടിസ് എന്നിവർ. കേരളത്തിൽനിന്ന് സി. എസ്. ഐ. മോഡറേറ്റർ ബിഷപ്പ് ലഗ്ഗും, ഫാ. കെ. ഫിലിപ്പോസും (ഫാ. ഫിലിപ്പോസ് പിന്നീടു മടങ്ങിപ്പോയി ) ഇവിടെയുണ്ട്. ഈ വർഷത്തിൽ തന്നെ മേല്പട്ടസ്ഥാനത്തേയ്ക്ക് ഉയർത്തപ്പെടാനിരിക്കുന്ന ഒരു യാക്കോബായ സുറിയാനി റമ്പാച്ചനെയും ഒരു അർമ്മീനിയൻ പുരോഹിതനെയും പലപ്പോഴും ഇവിടെവച്ച് ഞാൻ കാണുകയും അവരുമായി സംസാരിക്കയും ചെയ്യാറുണ്ട്. രണ്ടുപേരും സൗമ്യരും ഭക്തിനിഷ്ഠയുള്ളവരുമാണ്. ഇവരും കേരളീയരായ ഞങ്ങളും മറ്റനേകരും ഒരേ ഹോട്ടലിൽ അത്രെ താമസിക്കുന്നത്. ഫ്രാൻസിലെ ടെയിസ് ആശ്രമത്തിലെ രണ്ട് ആശ്രമവാസികളും നിരീക്ഷകരുടെ കൂട്ടത്തിലുണ്ട്. മറ്റനേകരുടെയും പേരുകൾ കാരണം ഒന്നും പറയാതെതന്നെ വിട്ടുകളയുന്നു.

—മലങ്കരസഭാതാരക

---

# 'ധീരചിത്തനായ രഹസ്യശിഷ്യൻ'

**പി. സി. ആൻഡ്റൂസ് ബി. എ.**

ക്രിസ്തുവിനെ അനുഗമിച്ചവരിൽ ഭക്തിക്കും സ്വഭാവവൈശിഷ്ട്യത്തിനും അരമത്ഥ്യയിലെ ജോസഫിനോളം ഉന്നതസാക്ഷ്യം ലഭിച്ച മറ്റൊരു വ്യക്തിയും പുതിയ നിയമകാലത്ത് ഉണ്ടായിരുന്നില്ലെന്നു പറയാം. വി: മത്തായി പറയുന്നു. "അരമത്ഥ്യക്കാരനായ ജോസഫ് എന്ന ധനവാൻ താനും യേശുവിന്റെ ശിഷ്യനായിരിക്കയാൽ വന്നു പീലാത്തോസിനോടു യേശുവിന്റെ ശരീരം ചോദിച്ചു."

വി: മർക്കോസ് എഴുതിയിരിക്കുന്നു: "വൈകുന്നേരം ശ്രേഷ്ഠമന്ത്രിയും ദൈവരാജ്യത്തെ കാത്തിരുന്നവനുമായ അരമത്ഥ്യയിലെ ജോസഫ് ധൈര്യത്തോടെ പീലാത്തോസിന്റെ അടുക്കൽ വന്നു യേശുവിന്റെ ശരീരം ചോദിച്ചു."

വി: ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നതിപ്രകാരമാണ്: "അരമത്ഥ്യക്കാരനായി നല്ലവനും നീതിമാനും ദൈവരാജ്യത്തെ കാത്തിരുന്നവനുമായ ജോസഫ് എന്നൊരു മന്ത്രി—അവൻ അവരുടെ ആലോചനയ്ക്കും പ്രവൃത്തിക്കും അനുകൂലമല്ലായിരുന്നു—പീലാത്തോസിന്റെ അടുക്കൽ ചെന്നു യേശുവിന്റെ ശരീരം ചോദിച്ചു "

വി: യോഹന്നാന്റെ സുവിശേഷത്തിൽ "യഹൂദന്മാരെ പേടിച്ചിട്ട് രഹസ്യത്തിൽ യേശുവിന്റെ ഒരു ശിഷ്യനായിരുന്ന അരമത്ഥ്യയിലെ ജോസഫ്, യേശുവിന്റെ ശരീരം എടുത്തുകൊണ്ടുപോകുവാൻ പീലാത്തോസിനോട് അനുവാദം ചോദിച്ചു.'' എന്നും പീലാത്തോസ് അനുവദിക്കയാൽ "അവൻ വന്നു അവന്റെ ശരീരം എടുത്തു." എന്നും നാം വായിക്കുന്നു.

യേശുവിനെ മരണശിക്ഷയ്ക്കു വിധിച്ച സൻഹെദ്രീൻസംഘത്തിലെ ഒരംഗമായിരുന്നു ജോസഫ്. എന്താണ് ഈ സൻഹെദ്രീൻ? പുരാതനകാലത്ത് ഇതു യഹൂദസഭയുടെയും, ജനങ്ങളുടെയും ഒരു വലിയ സംഘമായിരുന്നു. മതസംബന്ധവും സിവിലുമായി എല്ലാ ജനത്തിന്മേലും, എല്ലാ കാര്യങ്ങളിലും ഈ സഭയ്ക്ക് അധികാരമുണ്ടായിരുന്നു. ആചാരങ്ങളെ ക്രമീകരിക്കുന്നതിനും, തെറ്റായ മതോപദേശത്തെയും, ന്യായപ്രമാണലംഘനത്തെയും കുറിച്ച്, മുൻകരുതലോടിരിക്കുന്നതിനുമായിട്ട്, ഇതു് ഒരു വിചാരണസഭയും ആലോചനാസംഘവുമായിരുന്നു. (പുറ: 18: 14&സംഖ്യാ: 11: 16.)

ഈ സംഘത്തിന്റെ തീരുമാനത്തോടു വിയോജിക്കയാൽ പരസ്യമായി, ജോസഫ് അവരെ എതിർത്തു— യേശുവിന്റെ വത്സലശിഷ്യന്മാർ ഓടി ഒളിച്ച സമയത്ത് ജോസഫ് ഭയലേശമെന്യേ മുന്നോട്ടു വന്നു—ധീരചിത്തനായി, പീലാത്തോസിന്റെ അടുക്കൽ ചെന്നു. യേശുവിന്റെ ശരീരം ഏറ്റുവാങ്ങി.

മരണദിവസം സന്ധ്യയായപ്പോൾ, ജോസഫും നീക്കോ

ദീമൂസും മഗ്ദലക്കാരത്തി മറിയവും മററു മേരിമാരും കൂടിച്ചേർന്ന് മൃതശരീരം എടുത്ത് നിർമ്മല ശീലയിൽ പൊതിഞ്ഞ് സുഗന്ധവർഗ്ഗം പൂശി, ജോസഫ് വെട്ടിയിരുന്ന പുതിയ കല്ലറയിൽ വച്ചു. കല്ലറയുടെ വാതിൽക്കൽ ഒരു വലിയ കല്ല് ഉരുട്ടി വച്ചിട്ട് അവർ മടങ്ങിപ്പോയി.

ഇതിലെല്ലാം ജോസഫ് പ്രകടിപ്പിച്ച വിപദിധൈര്യം എത്രയോ പ്രശംസനീയം—ആ ദുർഘടസന്ധിയിൽ, തന്റെ സ്വന്തം കബറിടത്തിൽ യഹൂദമര്യാദപ്രകാരം ബഹുമാന്യരീതിയിൽ അദ്ദേഹം യേശുവിന്റെ ശരീരം സംസ്കരിക്കുക തന്നെ ചെയ്തു.

ക്രിസ്തുവിന്റെ സഭയ്ക്കു ചെല്ലേണ്ടതായ പല ഭോഗങ്ങളും ദശാംശങ്ങളും കൊടുക്കുന്നതിൽ നമ്മിൽ പലരും വിമുഖരല്ലയോ! സാമൂഹ്യവും രാഷ്ട്രീയവുമായ പാർട്ടികൾക്കും പ്രവർത്തനങ്ങൾക്കും കീർത്തിക്കും പരസ്യപ്രചരണങ്ങൾക്കും വേണ്ടി എത്രയേറെ പണം നാം വ്യയം ചെയ്യുന്നു. സമുദായത്തിൽ ഉയർന്ന പദവി ലഭിക്കുന്നതിന് എത്ര ത്യാഗവും അനുഷ്ഠിക്കുന്നതിനു ചില വ്യക്തികൾ സന്നദ്ധരാണ്. പക്ഷേ, സുവിശേഷഘോഷണം തുടങ്ങി സഭയുടെ പുരോഗമനപ്രവർത്തനങ്ങൾ, ജീവകാരുണ്യപ്രവൃത്തികൾ, ബൈബിൾ പ്രചാരകസംഘം, മെഡിക്കൽമിഷ്യൻ, അനാഥമന്ദിരങ്ങൾ തുടങ്ങിയവയ്ക്ക് വേണ്ടി അവരവരുടെ പ്രാപ്തിക്കനുസരണമായി ധനസഹായം ചെയ്യേണ്ടതു് നമ്മുടെ കർത്തവ്യമല്ലയോ. അരമഥ്യയിലെ ജോസഫ് ഇതിന് ഒരുത്തമമാതൃകയാണ്. സ്വന്തമായതിനെ അദ്ദേഹം കർത്താവിനായി പൂർണ്ണമനസ്സോടെ സമർപ്പിച്ചു. കർതൃവേലയെ പ്രോത്സാഹിപ്പിക്കുന്നതിലും അതിനു പിൻതുണ നൽകുന്നതിലും നാം വിമുഖരായിരുന്നുകൂടാ—"പ്രയത്നം ചെയ്ത് പ്രാപ്തിയില്ലാത്തവരെ സഹായിക്കുക. വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നതു് ഭാഗ്യം" (അപ്ര: 20:35) എന്നുള്ള കർത്താവിന്റെ വാക്കുകൾ നാം വിസ്മരിക്കരുത്.

---

# ഓർത്തഡോക്സ് വൈദിക സെമ്മിനാരി കെട്ടിടത്തിനു തറക്കല്ലിട്ടു

ഓർത്തഡോക്സ് വൈദിക സെമ്മിനാരിക്കുവേണ്ടി പഴയ സെമ്മിനാരി കോമ്പൗണ്ടിൽ പുതുതായി നിർമ്മിക്കുന്ന കെട്ടിടത്തിന്റെ ശിലാസ്ഥാപനം അർമ്മീനിയൻ സുപ്രീം കാതോലിക്കോസ് വസ്ക്കൻ തിരുമേനി നവംബർ 23-ാം തീയതി ശനിയാഴ്ച നിർവഹിച്ചിരിക്കുന്നു.

പഴയ സെമ്മിനാരി സ്ഥാപകനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ഓർമ്മദിനം പ്രമാണിച്ചു ശനിയാഴ്ച രാവിലെ പഴയസെമ്മിനാരി പള്ളിയിൽവച്ചു മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി വി. കുർബാന അനുഷ്ഠിച്ചു. കുർബാനമദ്ധ്യേ മാർ ഡാർഡേറിയൻ തിരുമേനി, വിശ്വാസം കാത്തു രക്ഷിക്കേണ്ടതിന്റെ ആവശ്യകത അടിസ്ഥാനമാക്കി പ്രസംഗിച്ചു.

വൈദികസെമ്മിനാരിയുടെ സുദീർഘ ചരിത്രത്തിലേക്കു ശ്രദ്ധ ക്ഷണിച്ചുകൊണ്ടും വസ്ക്കൻ തിരുമേനിയെ ശിലാസ്ഥാപനത്തിനു ക്ഷണിച്ചുകൊണ്ടും കോളജ് പ്രിൻസിപ്പൽ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി സ്വാഗതപ്രസംഗം ചെയ്തു.

അർമ്മീനിയൻ കാതോലിക്കോസ് വസ്ക്കൻ തിരുമേനി ചെയ്ത ശിലാസ്ഥാപന പ്രസംഗത്തിൽ ഇങ്ങനെ പറഞ്ഞു—"പഴയ സെമ്മിനാരി സ്ഥാപിച്ചിട്ടു നൂററമ്പതു വർഷം തികയുന്ന ഈ സുദിനത്തിൽ ഇപ്രകാരം ഒരു മംഗളകർമ്മം നിർവഹിക്കാൻ ഇടയായതിൽ അത്യധികമായ സന്തോഷമുണ്ട്.

"വൈദിക സെമ്മിനാരിക്കുവേണ്ടി നിർമ്മിക്കുന്ന കെട്ടിടത്തിനു ശിലാസ്ഥാപനം നിർവഹിക്കുകമൂലം ജനങ്ങളുടെ ആത്മീയ വിജയക്കൊടി നാട്ടുകയാണു ചെയ്യുന്നതു്.

"അർമ്മീനിയൻ സഭയുടെ പേരിൽ നാം മലങ്കരസഭയ്ക്കും പ. കാതോലിക്കാ ബാവായ്ക്കും ഭാവുകങ്ങൾ നേരുന്നു. നിങ്ങളുടെ കോളജിന്റെ പ്രിൻസിപ്പൽ തിരുമേനിയെയും അദ്ദേഹത്തിന്റെ വലതു കൈയായിനിന്നു പ്രവർത്തിക്കുന്ന റവ. ഡോ. പീലിപ്പോസിനെയും വൈദികസെമ്മിനാരി സ്റ്റാഫിനെയും ദൈവം തന്റെ നന്മകളാൽ നിറയ്ക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു."

വൈദികകോളജ് വിദ്യാർത്ഥികളുടെ ശിക്ഷണബോധത്തെ തിരുമേനി അഭിനന്ദിച്ചു. കേരളത്തിലും ഇന്ത്യയിലെങ്ങുമുള്ള ഓർത്തഡോക്സ് സുറിയാനിസഭ ഉത്തരോത്തരം ഉന്നതി പ്രാപിക്കട്ടെയെന്നും ഈ വൈദികസെമ്മിനാരി വിജയം കൈവരിക്കട്ടെ എന്നും അദ്ദേഹം ആശംസിച്ചു. മാർ അത്താനാസിയോസ് തിരുമേനി ചെയ്ത സ്വാഗതപ്രസംഗത്തിൽ പഴയസെമ്മിനാരിയുടെയും വൈദികസെമ്മിനാരിയുടെയും ചരിത്രം സംക്ഷിപ്തമായി വിവരിച്ചു. റവ. ഫാ. എം. വി. ജോർജ് കൃതജ്ഞത പറഞ്ഞു.

## മടങ്ങിപ്പോയി

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ അതിഥിയായി മലങ്കരയെത്തി ദേവലോകം അരമനയിൽ പാർത്തിരുന്ന അർമ്മീനിയൻ സുപ്രീംകാതോലിക്കോസ് വസ്ക്കൻ തിരുമേനി നവംബർ 25-ാംതീയതി രാവിലെ കോട്ടയത്തുനിന്നു മടങ്ങിപ്പോയി. തിരുമേനി എറണാകുളം, ബോംബെ, കൽക്കട്ട, ഡൽഹി എന്നിവിടങ്ങളിൽ സന്ദർശനം നടത്തിയശേഷം ഡിസംബർ 15-ാംതീയതി ഡൽഹിയിൽനിന്ന് അർമ്മിനിയയിലേക്ക് പോകും.

മലങ്കര സന്ദർശനം ഒരിക്കലും വിസ്മരിക്കാനാവാത്ത സന്തോഷകരമായ ഒരു അനുഭവമാണെന്നും കൃതജ്ഞതാനിർഭരമായ മനസ്സോടെയാണ് മടങ്ങിപ്പോകുന്നതെന്നും പ. വസ്ക്കൻ കാതോലിക്കാ തിരുമേനി യാത്രാവേളയിൽ പറയുകയുണ്ടായി.

സ്നേഹനിർഭരവും സഹോദരനിർവിശേഷവുമായ സ്വീകരണ സൽക്കാരത്തിനും പരിശുദ്ധമായ സ്നേഹപ്രകടനത്തിനും പ. കാതോലിക്കാ ബാവാ തിരുമേനിയോടും മലങ്കരയിലെ എല്ലാ വൈദികരോടും സഭയോടു പൊതുവേയും തങ്ങൾ കടപ്പെട്ടിരിക്കുന്നുവെന്നും അവർക്കെല്ലാം കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നുവെന്നും തിരുമേനി പറഞ്ഞു.

മടക്കയാത്രാ സന്ദർഭത്തിൽ പ. കാതോലിക്കാ ബാവായ്ക്കും തങ്ങളുടെ സന്ദർശനം വിജയപ്രദവും അനുഗ്രഹകരവുമാക്കാൻ ശ്രമിച്ച എല്ലാവർക്കും മലങ്കര ഓർത്തഡോക്സ് സഭയ്ക്കും സമാധാനവും ക്ഷേമവും പ. അർമ്മീനയിൻ കാതോലിക്കോസ് തിരുമേനി ആശംസിച്ചു.

## സമ്മാനം

സെന്റ് തോമസും, മററുള്ള പതിനൊന്നു ശിഷ്യന്മാരും ഇരുന്നു തുഴയുന്ന ദന്തനിർമ്മിതമായ ഒരു കളിവള്ളവും വജ്റക്കല്ലു പതിച്ച ഒരു കുരിശും മാലയും ഒരു ചിത്രവും പ. കാതോലിക്കാ ബാവാ തിരുമേനി പ്രധാനാതിഥിയായ അർമ്മീനിയൻ കാതോലിക്കോസിനു സമ്മാനിച്ചു.

വെള്ളികൊണ്ടുള്ള ഒരു വലിയ അർമ്മീനിയൻ കുരിശും ഒരു അർമ്മീനിയൻ ധൂപക്കുററിയും വസ്ക്കൻ തിരുമേനി കാതോലിക്കാ തിരുമേനിക്കു സമ്മാനിക്കുകയുണ്ടായി.



# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

1 ശമുവേൽ 3: 10—18.

ശമുവേൽ ദൈവത്തിന്റെ ശബ്ദം കേട്ടതു് അതു കേൾക്കുവാനുള്ള സന്നദ്ധതയും ശ്രദ്ധയും അവനുണ്ടായിരുന്നതുകൊണ്ടാണു്. ദൈവത്തിന്റെ ശബ്ദം കേൾക്കത്തക്കവണ്ണം ശ്രദ്ധിച്ചുകാത്തിരിക്കുവാനുള്ള പരിശീലനം നമുക്കെല്ലാവർക്കും ആവശ്യമാണു്. പ്രാർത്ഥനാവേളകളിൽ മൗനമായിരുന്നു് ധ്യാനിക്കുകയും ശ്രദ്ധിക്കുകയും ചെയ്യുന്ന രീതി പൊതുവെ വളരെ കുറവാണു്. അതു പ്രാർത്ഥനയുടെ ഒരു പ്രധാന വശമായി പലരും വിചാരിക്കുന്നേയില്ല. നമ്മെ ദൈവത്തിന്റെ സന്ദേശവാഹകരാക്കുവാൻ ദൈവം ആഗ്രഹിക്കുന്നു. എന്നാൽ അനുദിനം ആ സന്ദേശത്തെ ശ്രവിക്കുവാൻ നാം തയ്യാറായില്ലെങ്കിൽ ദൈവം ആഗ്രഹിക്കുന്ന വിധത്തിൽ നമ്മെ ഉപയോഗിക്കുവാൻ ദൈവത്തിനു കഴിയുന്നതല്ല. വേദപുസ്തകം വായിക്കുമ്പോഴും പ്രാർത്ഥിക്കുമ്പോഴും ശാന്തമായിരിക്കുന്ന മററവസരങ്ങളിലും ദൈവത്തിന്റെ നേരിയ സ്വരം ശ്രദ്ധിക്കുവാനും ശ്രവിക്കുവാനും തക്കവണ്ണം നാം ജാഗ്രതയുള്ളവരായിരിക്കണം. ദൈവം പറയുന്നതായി നമുക്കു ബോദ്ധ്യപ്പെടുന്ന കാര്യങ്ങൾ അനുസരിക്കുവാനും നാം തയ്യാറായിരിക്കണം.

## ബുധൻ

യശയ്യാവു് 1: 1—9.

ദൈവത്തിന്റെ നാമത്തിൽ സംസാരിച്ചും പ്രബോധിപ്പിച്ചും ദീർഘകാലം സേവനമനുഷ്ഠിച്ച ഒരു പ്രവാചകനായിരുന്നു യെശയ്യാ. ദൈവത്തിന്റെ മഹാപരിശുദ്ധതയെക്കുറിച്ചുള്ള ദർശനമുണ്ടാകുകയും അദ്ദേഹം ദൈവത്തിന്റെ സേവനത്തിനായി വിളിക്കപ്പെടുകയും വിശുദ്ധീകരിക്കപ്പെടുകയും ചെയ്ത സംഭവം കഴിഞ്ഞ മാസത്തിൽ നമ്മുടെ ചിന്താവിഷയമായിരുന്നു. ഇന്നത്തെ വായനയിൽ പ്രവാചകൻ തന്റെ വേലയിൽ പ്രവേശിച്ചതു് എത്ര ധൈര്യത്തോടും ഗൗരവബോധത്തോടുംകൂടെയായിരുന്നു എന്നു നമുക്കു കാണാം.. ദൈവത്തിൽനിന്നകന്നു പോയതിനു താൻ തന്റെ ജനത്തെ കഠിനമായി ശകാരിക്കുന്നു. പ്രവാചകന്റെ ശകാരവർഷം ഇന്നത്തെ തലമുറയിലുള്ളവരും അർഹിക്കുന്നു. നാമത്തിൽ മാത്രം ക്രിസ്ത്യാനികളായി ജീവിക്കുന്നവരല്ലേ ഇന്നത്തെ ക്രൈസ്തവസഭയിലും സമുദായത്തിലും ഭൂരിപക്ഷംപേരും? വിശ്വാസത്തിലും അനുസരണത്തിലും നാം എത്ര പിന്നോക്കമാണെന്നു ചിന്തിക്കണം. അപഥസഞ്ചാരം ചെയ്യുന്നവരെ ദൈവത്തിന്റെ മാർഗ്ഗത്തിലേക്കു തിരിപ്പിക്കുവാൻ കഴിയുന്ന വെല്ലുവിളികളും ജീവിതദൃഷ്ടാന്തങ്ങളും ഇന്നുവളരെ ആവശ്യമാണു്. പ്രവചനചൈതന്യമുള്ള നേതാക്കന്മാരെ കൂടുതൽ എഴുന്നേല്പിക്കുവാനായി നാം പ്രാർത്ഥിക്കണം. നമ്മുടെ എളിയ കഴിവുകൾ സമുദായോദ്ധാരണത്തിനായി നാം വിനിയോഗിക്കണം.

## വ്യാഴം

ആമോസ് 2: 1—6.

കേവലം ഒരാട്ടിടയനായിരുന്ന ആമോസ്, പ്രവാചകന്റെ വേലക്കായി വിളിക്കപ്പെട്ടു. പഴയനിയമപ്രവാചകന്മാരുടെ പ്രസ്താവനകൾക്കു് ഒരു പ്രത്യേകതയുണ്ടു്. അവരെല്ലാവരും തന്നെ ''യഹോവ ഇപ്രകാരം അരുളിച്ചെയ്യുന്നു" എന്നു പറഞ്ഞുകൊണ്ടാണു് അവരുടെ സന്ദേശം പ്രഖ്യാപിച്ചതു്. സ്വന്ത അഭിപ്രായങ്ങളല്ല അവർ പറഞ്ഞതു്. പലപ്പോഴും അവരുടെ സന്ദേശം ആരും ഗൗനിച്ചില്ല. എന്നാൽ അവരുടെ മുന്നറിയിപ്പിൻപ്രകാരമുള്ള കാര്യങ്ങൾ സംഭവിച്ചു. യിസ്രായേലിന്റെയും യഹൂദയുടെയും ചുററുമുള്ള രാജ്യങ്ങൾക്കു വരാനുള്ള ന്യായവിധിയെക്കുറിച്ചു പ്രവാചകൻ മുന്നറിയിപ്പു നൽകി. അതോടൊപ്പംതന്നെ യിസ്രായേലിന്റെയും യഹൂദ്യയുടെയും പാപങ്ങൾ ചൂണ്ടിക്കാട്ടി. അവർ യഹോവയുടെ ന്യായപ്രമാണം വിട്ടുനടന്നു എന്നുള്ളതും ദരിദ്രരെയും നിസ്സഹായരേയും പീഡിപ്പിക്കുകയും ചൂഷണം ചെയ്യുകയും ചെയ്തു എന്നുള്ളതുമായിരുന്നു അവരുടെ പാപം. ദൈവത്തിന്റെ വിശുദ്ധിയെക്കുറിച്ചുള്ള ആഴമായ ബോധം പ്രവാചകനുണ്ടായിരുന്നതായി കാണാം. നമ്മുടെ വഴി പിഴച്ച ജീവിതം ധാർമ്മികവും ആത്മീയവുമായ നാശത്തിലേക്കാണോ നമ്മെ നയിക്കുന്നതെന്നു ചിന്തിക്കുക.

## വെള്ളി

യോവേൽ 2: 1—2; 28—32:
അപ്പോ: പ്രവൃത്തികൾ 2: 16—21.

യോവേൽപ്രവാചകനുണ്ടായ ദർശനവും ആദിമക്രിസ്ത്യാനികളുടെ അനുഭവത്തിൽ ആ ദർശനം എങ്ങനെ നിവർത്തിക്കപ്പെട്ടു എന്നുള്ളതും ഇന്നത്തെ വായനകളിൽ കാണാം. യോവേൽ ആമോസിനെപ്പോലെ വരുവാനുള്ള ന്യായവിധി സംബന്ധിച്ച മുന്നറിയിപ്പു നൽകിയ ഒരു പ്രവാചകനായിരുന്നു. "യഹോവയുടെ ദിവസം" എന്ന ആശയം പ്രവചനങ്ങളിൽ ഉടനീളം കാണുന്ന ഒന്നാണു്. ന്യായവിധിയുടെ ആ ഭയങ്കര ദിവസത്തെ അഭിമുഖീകരിക്കുവാൻ അനുതാപവും വിശ്വാസവും ഉള്ളവരായിരിപ്പാൻ പ്രവാചകൻ ഉൽബോധിപ്പിച്ചു. യോവേൽ ന്യായവിധിയോടൊപ്പം തന്നെ ദൈവത്തിന്റെ സ്നേഹത്തെക്കുറിച്ചും രക്ഷയെക്കുറിച്ചും അറിയിച്ചു. പ്രവചനത്തിന്റെ ആത്മാവിനെ ദൈവം എല്ലാവരുടെമേലും പകരുന്ന ഒരു കാലത്തെ പ്രവാചകൻ ദർശിച്ചു. അതിന്റെ നിവൃത്തിയായിട്ടാണു് അപ്പോസ്തോലന്മാർ പെന്തിക്കൊസ്തിദിനത്തിലെ അനുഭവത്തെ കണ്ടതു്. പഴയനിയമപ്രവാചകൻ കണ്ട ദർശനത്തിന്റെ പൂർത്തീകരണം യേശുക്രിസ്തുവിലും പരിശുദ്ധാത്മദാനത്തിലും നമുക്കു കാണാം. ആദിമസഭയ്ക്കു് അനുഭവപ്പെട്ട ആത്മീയദാനം ഇന്നത്തെ സഭയ്ക്കുള്ളതായി അവകാശപ്പെടാമോ? എല്ലാവർക്കും സൗജന്യമായി ലഭിക്കുന്ന ആ ദാനം നമ്മുടേതാക്കുവാൻ നാം പരിശ്രമിക്കുന്നുണ്ടോ?

## ശനി

സങ്കീർത്തനങ്ങൾ 2: 1—2; 10—12. അപ്പോ. പ്രവൃത്തികൾ 4:23—31.

ആദിമക്രിസ്ത്യാനികളായ യഹൂദന്മാർ സങ്കീർത്തനങ്ങളെ പ്രവചനങ്ങളായി കരുതി. ഇവിടെ പത്രോസിനെയും യോഹന്നാനെയും അറസ്റ്റു ചെയ്തതു് ''കർത്താവിന്റെ അഭിഷിക്ത"നോടുള്ള എതിർപ്പായി വ്യാഖ്യാനിക്കുന്നതായി കാണാം. രണ്ടാം സങ്കീർത്തനത്തിലെ മേലുദ്ധരിച്ച വചനങ്ങൾ പരിശുദ്ധാത്മാവിന്റെ വചനങ്ങളായി അവർ സ്വീകരിച്ചു. പ്രവാചകന്മാരിൽ കൂടെയെന്നവണ്ണം സങ്കീർത്തനക്കാരിൽക്കൂടെയും ദൈവം സംസാരിച്ചതായി അവർ വിശ്വസിച്ചു. ഈ വിശ്വാസം പ്രവചനവരം സാധാരണക്കാർക്കും ലഭ്യമാണെന്നുള്ള നിഗമനത്തിലേക്കാണു് നയിക്കുന്നതു്. മതപീഡനം എല്ലാ കാലത്തും ഉണ്ടായിട്ടുണ്ടു്. ദൈവം കഷ്ടപ്പെടുന്നവരുടെ കൂടെയുണ്ടു്. ശിഷ്യന്മാരുടെ ധൈര്യത്തിലും ക്രിസ്തുവിന്റെ നാമത്തിൽ പ്രസംഗിക്കരുതെന്നുള്ള കല്പനയെ അവർ ലംഘിച്ചതിലും, പരിശുദ്ധാത്മാവിന്റെ ശക്തി പ്രകടമാകുന്നുണ്ടു്. ക്രിസ്തീയ ആദർശങ്ങൾക്കും പ്രമാണങ്ങൾക്കുംവേണ്ടി വിട്ടുവീഴ്ചയില്ലാത്തുള്ള നിലപാടു സ്വീകരിക്കാൻ കഴിവുള്ള ക്രിസ്ത്യാനികളെയാണു് ഇക്കാലത്തു് ആവശ്യമായിട്ടുള്ളതു്. പരിശുദ്ധാത്മനിറവുള്ളവർക്കു മാത്രമേ ആ കഴിവുണ്ടാകുകയുള്ളു.

ഞായർ

റോമർ 15:1—12.

തിരുവെഴുത്തുകൾ നമ്മുടെ ഉപദേശത്തിനായിട്ടും നമുക്കു പ്രത്യാശ ഉണ്ടാകേണ്ടതിനും എഴുതപ്പെട്ടിരിക്കുന്നതായി നാലാം വാക്യത്തിൽ പറയുന്നു. പഴയ നിയമത്തെക്കുറിച്ചാണ് അപ്പോസ്തോലൻ ഇതു പറയുന്നത്. പഴയ നിയമത്തിൽനിന്നുള്ള കുറേ ഉദ്ധരണികൾ വഴിയായി പുറജാതികൾക്ക് സുവിശേഷത്തിന്റെ അനുഗ്രഹങ്ങളും പ്രത്യാശയും ലഭിക്കുന്നതിനുള്ള അവകാശത്തെ അപ്പോസ്തോലൻ ചൂണ്ടിക്കാണിക്കുന്നു. ദൈവത്തിന്റെ വാഗ്ദാനങ്ങൾ യഹൂദന്മാർക്കുമാത്രമല്ല പുറജാതികൾക്കും ഉള്ളതാണ്. ആദിമസഭ പരിശുദ്ധാത്മപ്രചോദനത്താൽ സ്വീകരിച്ച ഈ പുതിയ നിലപാട് പൗലൂസ് അപ്പോസ്തോലനെ പുറജാതികൾക്കുള്ള അപ്പോസ്തോലനായി വേർതിരിക്കുവാൻ ഇടയാക്കി. പ്രവചനങ്ങളുടെ ഏറ്റവും വലിയ പൂർത്തീകരണം പുറജാതിക്കാർ പാപമോചനവും രക്ഷയും പ്രാപിച്ചതായി വിചാരിക്കുന്നതിൽ തെറ്റില്ല. നമുക്കും ലഭിച്ചിട്ടുള്ള ക്രിസ്തീയ പദവിയുടെ അടിസ്ഥാനം ഇവിടെയാണ്. നമുക്കു ലഭിച്ചിട്ടുള്ള എല്ലാ പദവികൾക്കും മനുഷ്യകുലം മുഴുവനും അവകാശികളാണെന്നും പദവികളോടൊപ്പം ഭാരിച്ച ഉത്തരവാദിത്തങ്ങളും നമുക്കുണ്ടെന്നും നാം മറക്കരുത്.

തിങ്കൾ

മത്തായി 5:17—18. വെളിപ്പാട് 19:9—10.

പ്രവചനവും അതിന്റെ പൂർത്തീകരണവും വ്യക്തമാക്കുവാനായി ഈ മാസത്തിൽ ശേഷമുള്ള ദിവസങ്ങളിൽ പൊതുവേ മത്തായിയുടെ സുവിശേഷത്തിൽനിന്നുള്ള ചില ഭാഗങ്ങളും അവയോടു ബന്ധപ്പെട്ട പഴയ നിയമഭാഗങ്ങളും ചില പുതിയ നിയമഭാഗങ്ങളുമായിരിക്കും നാം വായിക്കുന്നത്. യഹൂദനായിരുന്ന മത്തായി യഹൂദന്മാരെ ഉദ്ദേശിച്ചാണ് തന്റെ സുവിശേഷം രചിച്ചത്. പ്രവചനങ്ങളും അവയുടെ പൂർത്തീകരണവും എടുത്തു കാണിച്ച് യേശുമശിഹാ ആണെന്ന് തന്റെ സുവിശേഷത്തിൽ മത്തായി യഹൂദന്മാർക്ക് തെളിയിച്ചുകൊടുത്തു. ഇന്നു മത്തായിയുടെ സുവിശേഷത്തിൽനിന്നുള്ള വായനയിൽ താൻ പ്രവചനങ്ങളെ നിഷേധിക്കുകയല്ല പൂർത്തീകരിക്കയാണ് ചെയ്യുന്നതെന്ന് കർത്താവു വ്യക്തമാക്കുന്നു. കർത്താവിന്റെ ഈ വിശദീകരണം വെളിപ്പാടു പുസ്തകത്തിൽ സ്ഥിരീകരിക്കപ്പെട്ടതായി കാണാം. "യേശുവിന്റെ സാക്ഷ്യമോ പ്രവചനത്തിന്റെ ആത്മാവുതന്നെ." (19:10) ദൈവത്തിന്റെ നിത്യമായ ഉദ്ദേശങ്ങൾ ക്രിസ്തുവിൽ നിവർത്തിക്കപ്പെട്ടു. ഇതാണ് പ്രവചനങ്ങളുടെയെല്ലാം സാരാംശം.

---

**പ്രതിവാര പ്രഭാഷണം**

# അജയ്യമായ ക്രിസ്തീയ വിശ്വാസം

**എം. തൊമ്മൻ**

"അതുകൊണ്ട് നിങ്ങൾ ദുർദ്ദിവസത്തിൽ എതിർപ്പാനും സകലവും സമാപിച്ചിട്ട് ഉറച്ചു നില്പാനും കഴിയേണ്ടതിന് ദൈവത്തിന്റെ സർവ്വായുധവർഗ്ഗം എടുത്തു കൊൾവിൻ"
(എഫേസ്യർ 6:13)

സുപ്രസിദ്ധ ആംഗ്ലേയസാഹിത്യകാരനായ ചെസ്റ്റർട്ടൺ ഒരിക്കൽ പറയുകയുണ്ടായി. "നിരന്തരമായ പരാജയങ്ങൾക്കുശേഷവും അതിന്റെ വിജയികളെയെല്ലാം അതിജീവിക്കുന്ന ഒന്നാണ് വിശ്വാസം" എന്ന്. അടിക്കടി പരാജയപ്പെട്ടാലും യഥാർത്ഥവിശ്വാസി പരാജയം സ്വീകരിച്ച് അടങ്ങി ഇരിക്കയില്ല; പ്രതികൂലമായി യാതൊന്നും സംഭവിക്കാത്ത മട്ടിൽ പ്രവൃത്ത്യുന്മുഖനും പ്രത്യാശാ ഭരിതനുമായി മുമ്പോട്ടു പോകും. ഇങ്ങനെയുള്ള വിശ്വാസസ്ഥിരതയുടെ രഹസ്യം ദൈവത്തിന്റെയും ദൈവികതാല്പര്യങ്ങളുടെയും അന്തിമവിജയം സംബന്ധിച്ചുള്ള ഉറപ്പാണ്. വിശ്വാസം സംരക്ഷിക്കുക എളുപ്പമായിട്ടുള്ള കാര്യമല്ല. പ്രയാസങ്ങളും പ്രതിബന്ധങ്ങളും ഇടവിടാതെയെന്നവണ്ണം വിശ്വാസിക്ക് അനുഭവപ്പെടും. വിശ്വാസം ഉപേക്ഷിച്ച് മറ്റേതെങ്കിലും മാർഗ്ഗം അവലംബിക്കുവാൻ പോലും അവൻ പരീക്ഷിക്കപ്പെടും. യാതൊരു പ്രകാശരശ്മിയും വീശാത്ത കൂരിരുട്ടിൽ, ലോകദൃഷ്ട്യാ നോക്കുമ്പോൾ വിശ്വാസത്തിനു വക നൽകുന്ന യാതൊന്നും കാണാനാവാത്ത ചുറ്റുപാടിൽ, ജീവിതം തുടരേണ്ടി വരുമ്പോഴും ക്രിസ്ത്യാനി നിരാശപ്പെടാതെ മുമ്പോട്ടു പോകും. കാരണം, എത്ര ഇരുളടഞ്ഞ രാത്രിക്കുശേഷവും സൂര്യോദയമുണ്ടാകുമെന്ന് അവനു തീർച്ചയാണ്.

നമ്മുടെ വിശ്വാസത്തെ ഉലയ്ക്കുന്ന വിപരീതശക്തികൾ തന്നെ അതിനെ കൂടുതൽ ശക്തമാക്കാൻ സഹായിക്കും. വേരുറച്ചു വളരുന്ന ഒരു വൃക്ഷത്തിന്മേൽ ആഞ്ഞടിക്കുന്ന കാറ്റ് അതിനെ പിഴുതെറിയുവാനല്ല, പ്രത്യുത അതിന്റെ വേരുകളെ ഭൂമിയിലേക്കു താണിറങ്ങി ഉറച്ചു നിൽക്കുവാനാണ് പലപ്പോഴും സഹായിക്കുന്നത്. അതുപോലെതന്നെയാണ് ക്രിസ്ത്യാനിയുടെ വിശ്വാസവും. യാതൊരു തരത്തിലുള്ള പ്രയാസങ്ങളെയും അഭിമുഖീകരിക്കേണ്ടിവരാത്തപക്ഷം നമ്മുടെ വിശ്വാസം മണ്ണിന്റെ മുകൾത്തട്ടിലുള്ള ഈർപ്പം വലിച്ചെടുത്തുകൊണ്ട് അടിത്തട്ടിലേക്ക് വേരിറങ്ങാതെ നിൽക്കുന്ന ഉറപ്പില്ലാത്ത ചെടികളെപ്പോലെ ആയിരിക്കും. പ്രയാസങ്ങളാകുന്ന കാറ്റടിക്കുമ്പോൾ നമ്മുടെ വിശ്വാസം നശിക്കുകയും നാം നിലംപതിക്കുകയും ചെയ്യും. "നിങ്ങൾ സ്നേഹത്തിൽ വേരൂന്നി അടിസ്ഥാനപ്പെട്ടവരായി... പരിജ്ഞാനത്തെ കവിയുന്ന ക്രിസ്തുവിൻ സ്നേഹത്തെ അറിവാൻ പ്രാപ്തരാകണം." എന്നു പൗലൂസ് അപ്പോസ്തോലൻ തന്റെ സഹവിശ്വാസികൾക്കുവേണ്ടി പ്രാർത്ഥിച്ചു. തന്റെ വിശ്വാസത്തിന്റെ വേരുകളെ ക്രിസ്തുവിന്റെ സ്നേഹമാകുന്ന അടിസ്ഥാനത്തിലേക്ക് കൂടുതൽ ആഴമായി ഇറക്കുവാനുള്ള അവസരങ്ങൾ മാത്രമാണ് നമുക്കുണ്ടാകുന്ന വിഷമഘട്ടങ്ങൾ. നമ്മുടെ വിശ്വാസത്തെ പരീക്ഷിക്കുവാനും ദൃഢപ്പെടുത്തുവാനുമായി ദൈവം പല വിധത്തിലുള്ള പരീക്ഷണഘട്ടങ്ങളിൽകൂടി നമ്മെ കടത്തിവിടുന്നു. അതുകൊണ്ടു പ്രയാസങ്ങൾ നേരെ വരുന്നതായി കാണുമ്പോൾ നാം ഭയപ്പെട്ട് ഒഴിഞ്ഞുമാറിപ്പോകാതെ അവയെ സധൈര്യം നേരിടണം. ഇങ്ങനെയുള്ള സംഘട്ടനങ്ങളിൽ ജയാപജയങ്ങളല്ല പ്രധാനമായിട്ടുള്ളത്. അവ മൂലം നമ്മുടെ വിശ്വാസത്തിനും സ്വഭാവത്തിനുമുണ്ടാകുന്ന ദൃഢതയും വളർച്ചയുമാണ്.

സമരസന്നദ്ധനായി നിലകൊള്ളുന്ന ഒരു യോദ്ധാവിനോടാണ് പൗലൂസ് അപ്പോസ്തോലൻ ക്രിസ്ത്യാനിയെ ഉപമിക്കുന്നത്. കാവൽക്കാരനായ ഒരു പടയാളിയോട് കയ്യോടുകൈ ബന്ധിക്കപ്പെട്ടവനായി തടവിൽ കിടന്ന അവസ്ഥയിലാണ് പൗലൂസ് മേലുദ്ധരിച്ച വാക്യം എഴുതിയത്. അതുകൊണ്ട് പടയാളിയുടെ പടച്ചട്ടയുടെ ഓരോ ഭാഗവും നോക്കിക്കൊണ്ടായിരിക്കാം ക്രിസ്ത്യാനിയുടെ സർവ്വായുധവർഗ്ഗത്തെ പൗലൂസ് വിവരിച്ചതെന്നു വിചാരിക്കാം. ആ സർവ്വായുധവർഗ്ഗത്തിന്റെ അംശങ്ങളെ ഓരോന്നായി എടുത്തു നമുക്കൊന്നു പരിശോധിക്കാം. ആദ്യത്തേത് പടയാളിയുടെ അരയ്ക്കുള്ള ബൽട്ടാണ്. ക്രിസ്ത്യാനിയുടെ ബൽട്ട് സത്യമാണ്. പടയാളിയുടെ വസ്ത്രത്തെ ഒതുക്കി നിർത്തി അവനു ചലനസ്വാത

ന്ത്ര്യം നൽകുവാൻ ബെൽട്ട് സഹായിക്കുന്നതുപോലെ ക്രിസ്തീയസത്യമാകുന്ന അരക്കെട്ട് ക്രിസ്ത്യാനിക്കു സ്വാതന്ത്ര്യം നൽകുന്നു. "സത്യം നിങ്ങളെ സ്വതന്ത്രരാക്കും" എന്നാണ് കർത്താവു കല്പിച്ചിട്ടുള്ളത്. നീതിയാണ് ക്രിസ്ത്യാനിയുടെ കവചം. ലോകത്തിന്റെ എതിർപ്പിനെ പ്രതിരോധിക്കുവാനും എല്ലാ അപവാദങ്ങൾക്കും മതിയായ ഉത്തരം നൽകുവാനും ക്രിസ്ത്യാനിക്കുള്ള ഏക ആയുധം അവന്റെ നല്ല ജീവിതമാണ്. ചെരിപ്പ് യാത്രയ്ക്കുള്ള ഒരുക്കം സൂചിപ്പിക്കുന്നു. ക്രിസ്ത്യാനി! എപ്പോഴും സുവിശേഷത്തിനു സാക്ഷ്യം വഹിക്കാൻ സന്നദ്ധനായിരിക്കും. ക്രിസ്ത്യാനിയുടെ പരിചയാണ് വിശ്വാസം. പരീക്ഷകളാകുന്ന തീയമ്പുകളെ തടുത്തു നിർത്തുവാനും കെടുത്തുവാനും ക്രിസ്തുവിലുള്ള വിശ്വാസം സഹായിക്കുന്നു. പുരാതന കാലത്തെ യോദ്ധാവിനു പരിച ഒഴിച്ചുകൂടാത്തതായിരുന്നു. നാലു പുറത്തുനിന്നും പാഞ്ഞെത്തുന്ന നശീകരണായുധങ്ങളായ തീയമ്പുകളിൽനിന്നു രക്ഷ നേടുവാൻ പരിചയില്ലാതെ സാദ്ധ്യമല്ലായിരുന്നു. പാപമോചനം മൂലം ലഭ്യമാകുന്ന രക്ഷ ഒരു ശിരസ്ത്രമായി ക്രിസ്ത്യാനിയെ കാത്തുസൂക്ഷിക്കുന്നു. ദൈവവചനമാണ് അവന്റെ വാൾ. പ്രതിരോധത്തിനും ആക്രമണത്തിനുമുള്ള ആയുധമാണ് അത്. പാപത്തിന്മേൽ ജയം നേടുവാനും ലോകശക്തികളെ എതിർത്തു പരാജയപ്പെടുത്തുവാനും ദൈവവചനം നമ്മെ സഹായിക്കുന്നു. എല്ലാറ്റിലും വലിയ ആയുധമായി അപ്പോസ്തോലൻ അവസാനമായി ചൂണ്ടിക്കാണിക്കുന്നത് പ്രാർത്ഥനയാണ്. പ്രാർത്ഥനയെ സംബന്ധിച്ച് മൂന്നു കാര്യങ്ങളാണു പ്രധാനമായിട്ടുള്ളത്. (1) പ്രാർത്ഥന ഏതു നേരത്തും, അതായതു നിരന്തരമായി അർപ്പിക്കപ്പെടണം. അത്യാവശ്യമുള്ളപ്പോൾ മാത്രമോ, പ്രാർത്ഥിക്കാൻ തോന്നുമ്പോൾ മാത്രമോ അല്ല പ്രാർത്ഥിക്കേണ്ടത്. ക്രിസ്ത്യാനി മുടങ്ങാതെ പ്രാർത്ഥിക്കണം. (2) പ്രാർത്ഥന ജാഗരണത്തോടു കൂടിയതായിരിക്കണം; അതായത് പ്രാർത്ഥനയ്ക്ക് ഏകാഗ്രതയും സ്ഥിരപരിശ്രമവും ആവശ്യമാണ്. (3) പ്രാർത്ഥന സ്വാർത്ഥരഹിതമായിരിക്കണം. വ്യക്തിയുടെ മാത്രം ആവശ്യങ്ങൾക്കോ ലക്ഷ്യപ്രാപ്തിക്കോ ഉള്ളതായിരിക്കരുത് പ്രാർത്ഥന. ദൈവത്തിന്റെ മക്കളായ എല്ലാ മനുഷ്യരെയും ഉൾക്കൊള്ളുന്നതും അവരുടെ ആവശ്യങ്ങളെ മുൻനിർത്തിയുള്ളതുമാണ് ശരിയായ ക്രിസ്തീയ പ്രാർത്ഥന.

മേൽ വിവരിച്ച ആത്മീയ സർവായുധവർഗ്ഗത്തെ ശരിയായി വിനിയോഗിക്കുന്ന ക്രിസ്ത്യാനിക്ക് ഏതു വിഷമഘട്ടത്തെയും അതിജീവിച്ച് വിശ്വാസത്തിൽ നിലനിൽക്കുവാനും വളരുവാനും കഴിയും. എന്നാൽ നാം അതിനെ വേണ്ടത്ര പ്രയോജനപ്പെടുത്താത്തതിനാൽ ആത്മീയജീവിതത്തിൽ പരാജയപ്പെടുകയും പുറകോട്ടു പോകുകയും ചെയ്യുന്നു.

---

## A CRITICAL LOOK

(continued from page 12)

service to, and dependence upon, the whole Christian community.

If the Congress had not been held, would we have accomplished this by some other method? I doubt it. Those whose vocations are in the missionary field or the missionary societies had already arrived at this destination; we others had had but a glimpse of it; at the Congress it filled and illuminated our horizon. For twenty years I have been a missionary executive member; in ten days the Congress accomplished in me and for me more than I had gained in a similar number of years of local missionary meetings and fairly extensive reading.

A mammoth gathering does perhaps generate excitement, group fervour and a sense of urgency. Frequently it cools down as rapidly as it generates. I cannot imagine the sense of urgency that came to us at the Congress not finding some strong expression in the lives of the regional Churches. I am painfully aware that the follow-up on the Congress will be full of disappointments. Many of the North American delegates were staggered by the fact that we could talk for ten days about world conditions and then leave Toronto with everything indecisive and indefinite and vaguely referred to "regional authorities".

### Pious Phrases

We were all agreed that every part of the Church should do more than it is doing at present in obedience to our Lord and in fulfilment of the mission of the Church. Repeatedly it was said that doors now open may shortly be closed to us. We emphasised that some of our Churches are fighting for survival in an alien and hostile context. In the "message" of the Congress we promised support, spiritual and material, for those who are struggling on the frontiers. Then, in our Anglican way, we left the whole thing suspended in the air. We are all wondering whether the pious and hopeful phrases will be translated into the actualities of our brothers' needs, or whether our Anglican indecisiveness and caution will again result in "too little and too late" for our Churches in distress.

One thing that must have struck all our observers throughout the Congress was the inadequacy of any serviceable machinery in our Anglican Communion for drawing together the eighteen Churches in a concerted and well-planned effort. One observer with an intense political background remarked that at times the Congress seemed like a meeting of the British Commonwealth, so nervous were we that our individual sovereignty might not be lessened. Like the Commonwealth we were searching for a way of holding together and achieving our purpose without committing a vestige of authority to anyone outside of our individual unit. In consequence the statement from the Primates and Metropolitans was read to us and then left hanging in the air, in spite of the fact that everyone wanted to discuss it, possibly to rewrite some of its paragraphs, and to discover a way by which the call might be translated into effective action.

We have, thank God, our Executive Officer, who during his three years of service has blessed us with some communication between our Churches, who has attempted to interpret each one of us to the other, and whose executive work bore fruit in the meetings prior to the Congress at our Huron College and in the unity of thought displayed so markedly in the document on mutuality and inter-dependence. It is true also that approval was given by the Metropolitans to the appointment of a new group of regional officers. This will probably take a couple of years to effect, perhaps longer. It will take the men appointed another couple of years to find their feet in their new jobs, and to apply their vague terms of reference to the situation that they discover.

In the meantime, the call for five million pounds is before the Church as requiring urgent attention and immediate action. We shall be discussing this matter in our regional Churches and dealing with it according to our regional ways. My own experience suggests that at least two or three full-time men should be seconded from various regions in order that they may be present with the Churches in their discussions, give them suggestions as to the amounts required and appropriate to their strength, assist them in planning their appeal to their constituency, and keep in touch throughout the next couple of years with each of the regions in their

# തെലുങ്കു മഹാകവിയായ ജി. ജോഷ്വാ

പ്രൌഢകവിത കലയുടെ പ്രചാരമുള്ള ഒരു രൂപമായി സാധാരണ കരുതാറില്ല. പക്ഷേ ചില തലമുറകൾക്കുള്ളിൽ ഒരിക്കൽ മാത്രമായുണ്ടാവുന്ന ഒരു അന്യാദൃശകവിയുടെ സമാഗമം ജനമദ്ധ്യത്തിൽ അഭൂതപൂർവമായ കവിതാതാല്പര്യം ഉളവാക്കുന്നു. അപ്രകാരമുള്ളൊരു അനുഗ്രഹീത കവിയാണ് അധുനാതന തെലുങ്കു കവിതേജസ്വികളിൽപെട്ട ശ്രീ. ജീ. ജോഷ്വാ.

സമുദായത്തിലെ ഏററവും താഴ്ന്നതും അവശപ്പെട്ടതുമായ വർഗ്ഗത്തിൽ ജനിച്ച അദ്ദേഹത്തിനു് കവികളുടെ ഏററവും ബഹുമാന്യമായ പദവിയിലേക്കുണ്ടായ അത്ഭുതാവഹമായ ആ ഉയർച്ചതന്നെ എത്രയും ചാരിതാർത്ഥ്യജനകവും അഭിമാനകരവുമായ ഒരു സംഗതിയാണ്.

ക്രിസ്തുമതത്തിലേക്കു മാർഗ്ഗം ചേർന്ന ഒരു ഹരിജൻ കുടുംബത്തിൽ ഗുണ്ടൂർ ജില്ലയിലെ ഒരു ചെറിയ പട്ടണമായ വിനുകോണ്ടയിൽ 1895 സെപ്തംബർ 8–ാം തീയതി അദ്ദേഹം ജനിച്ചു. അദ്ദേഹത്തിന്റെ പിതാവായ ഗുറംവീരയ്യ "ഗൊല്ല ശുദ്ദുലു" എന്ന നാടൻകലയുടെ സംഗീതാവിഷ്ക്കരണത്തിൽ ഒരു വിദഗ്ദ്ധനായിരുന്നു. വളരെ പ്രയാസപ്പെട്ട് എട്ടാംക്ലാസ്സ് വരെ പഠിച്ചതിൽപിന്നെ ജോഷ്വ ഹയർഗ്രേഡ് അദ്ധ്യാപകന്മാർക്കുള്ള ട്രെയിനിങ്ങ് സർട്ടിഫിക്കററ് കരസ്ഥമാക്കി. കുറച്ചുകാലത്തേക്ക് ഒരു പ്രാഥമികവിദ്യാലയത്തിൽ പഠിപ്പിച്ചു. പിന്നീട് 1917–ൽ ഒരു സിനിമാശാലയിൽ ഒരു പരിഭാഷകന്റെ ജോലി ഏറെറടുത്തു. മൂകപടങ്ങളുടെ അക്കാലത്ത് പടം പ്രദർശിപ്പിച്ചുകൊണ്ടിരിക്കെ അതിന്നനുസരിച്ച് കഥ പറഞ്ഞുകൊണ്ടിരിക്കാൻ ഒരു പരിഭാഷകനെ ഓരോ സിനിമാശാലയും നിയമിക്കപതിവായിരുന്നു. ഒരു കൊല്ലമോ മറേറാ കഴിഞ്ഞശേഷം ജോഷ്വ രാജമന്ത്രിയിലേക്കുപോയി. അവിടെ ഒരു സ്ക്കൂളിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ ഒരു പ്രസിദ്ധ സിനിമാസംഘത്തിനായി സംഭാഷണങ്ങളും നാടകങ്ങളും രചിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ഇവിടെവച്ചാണ് സാഹിത്യത്തിലെ തന്റെ പ്രഥമോദ്യമങ്ങളായ ചില നാടകങ്ങൾ അദ്ദേഹം രചിച്ചതു്. പക്ഷേ അതിലും മുമ്പായി പതിനേഴാമത്തെ വയസ്സിൽതന്നെ അദ്ദേഹം കവിത രചിച്ചിരുന്നു. പിന്നീട് ഗുണ്ടൂരിലേക്കു മടങ്ങി ഒരു തെലുങ്കുപണ്ഡിതന്റെ നിലക്ക് മിഷ്യൻട്രെയിനിംഗ് സ്ക്കൂളിൽ ചേർന്നു. ഇക്കാലത്ത് അദ്ദേഹം സ്വകാര്യനിലയിൽ പഠിച്ച് ആന്ധ്രാ സർവകലാശാലയിലെ "ഉഭയഭാഷാപ്രവീണൻ" എന്ന പൗരസ്ത്യബിരുദം നേടി. അതോടുകൂടെ വിശേഷപ്പെട്ട കവിതകൾ എഴുതുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. അങ്ങനെ വേഗത്തിൽ അദ്ദേഹം ഒരു വാസനാകവിയായി പരിഗണിക്കപ്പെട്ടു. പിന്നീട് ബാപട്ലായിലും വിനുകൊണ്ടയിലുമുള്ള ഹൈസ്ക്കൂളുകളിൽ ഒരു തെലുങ്കദ്ധ്യാപകനായി ജോലി നോക്കി. 1948–ൽ അദ്ധ്യാപകവൃത്തി എന്നെന്നേക്കുമായി ഉപേക്ഷിക്കുകയും യുദ്ധപ്രചരണവകുപ്പിൽ തൊഴിൽ സ്വീകരിക്കുകയും ചെയ്തു. 1956–മുതൽ 1959 വരെ അഖിലേന്ത്യാറേഡിയോവിന്റെ മദ്രാസ് നിലയത്തിൽ തെലുങ്കിൽ "പ്രൊഡ്യൂസർ ഫോർ ദി സ്പോക്കൻവേർഡ് പ്രോഗ്രാം" എന്ന നിലയിൽ ജോലി നോക്കിയശേഷം ഉദ്യോഗജീവിതത്തിൽനിന്നും വിരമിക്കയാണുണ്ടായതു്.

## ഭാവബന്ധുരത

ജോഷ്വായുടെ കവിതയ്ക്കുള്ള ഏററവും വലിയ ഗുണവിശേഷം അതിന്റെ ലാളിത്യവും അകൃത്രിമമായ മൃദുലരീതിയുമാണ്. അദ്ദേഹത്തിന്റെ സമകാലീനരായ പ്രമുഖ കവികളുടെ കാവ്യങ്ങളെ അപേക്ഷിച്ച് അദ്ദേഹത്തിന്റെ കവിതകളെ പാമരന്മാർകൂടെ വായിക്കുകയും ആസ്വദിക്കുകയും ചെയ്തു. ഒരു സാമാന്യവായനക്കാരൻപോലും അദ്ദേഹത്തിന്റെ കവിതകളുടെ ഭാവബന്ധുരത പരിപൂർണ്ണമായി ആസ്വദിച്ച് സംതൃപ്തിനേടുന്നു. ഇങ്ങനെ അദ്ദേഹത്തിന്റെ ലഘുകാവ്യങ്ങൾ കവിതാസ്വാദകരുടെ കൂട്ടത്തിലേക്കും ആയിരക്കണക്കായി ആളുകളെ ആകർഷിക്കുകയുണ്ടായി.

ദേശപ്രേമം, ഹിന്ദുസമുദായത്തിലെ ജാതിവ്യവസ്ഥയ്ക്കു് ഇരയായവരുടെ ദൈന്യത, അശ്രാന്തവിഷയങ്ങളായ ജീവിതം, സ്നേഹം, മന:ക്ലേശം, മരണം എന്നിവയാണ് അദ്ദേഹത്തിന്റെഹ്രസ്വകാവ്യങ്ങളുടെയും ദീർഘകാവ്യങ്ങളുടെയും പ്രധാന പ്രതിപാദ്യങ്ങൾ. "ശ്മശാനവാടി" എന്ന കവിതക്ക് ഗ്രേയുടെ "എലിജി"യായ "ഗ്രാമശ്മശാനത്തിലെഴുതിയ വിലാപകാവ്യ"ത്തിന്റെ പല മേന്മകളുമുണ്ട്. അതിന്ന് അതിവേഗം പ്രചാരം സിദ്ധിച്ചു. "എട്ടുകാലി", "സ്വർണ്ണക്കിളിയുടെ കൂട്", "ഭ്രമിവരൻ", "ജാക്കി എന്ന ഓമനനായ" എന്നിവ പ്രചാരപ്രചുരങ്ങളും നിസ്തുല്യരമണീയങ്ങളുമായ ഭാവഗീതങ്ങളാണ്. അദ്ദേഹത്തിന്റെ ലഘുകാവ്യങ്ങളിൽ മിക്കവയും ചേർത്ത് അഞ്ചു പുസ്തകങ്ങളായി പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇവയ്ക്ക് പല പതിപ്പുകളുമുണ്ടായിട്ടുണ്ട്.

## ഖണ്ഡകാവ്യങ്ങൾ

അദ്ദേഹത്തിന്റെ ഖണ്ഡകാവ്യങ്ങളിൽ ഗബ്ബിലമു (കടവാതിൽ) രണ്ടു ഭാഗങ്ങൾ, സ്വപ്നകഥ, മുംതാജ്മഹാൾ, ബാപ്പുജി, നേതാജി, നാ കഥ (ആത്മകഥാപരമായ ഒരു കാവ്യം) രണ്ടു ഭാഗങ്ങൾ എന്നിവ നല്ല പ്രചാരമുള്ളവയാണ്.

"മേഘദൂതി"ന്റെ രീതിയിലുള്ള ഒരു സന്ദേശകാവ്യമാണ് "ഗബ്ബിലമു." ഒരു ഹരിജൻ തന്റെ ദാരിദ്ര്യംപിടിച്ച കുടിലിലെ നിത്യസന്ദർശകനായ ഒരു കടവാവലിനോട് അതു് ശിവക്ഷേത്രത്തിന്റെ ഇരുണ്ട കോൺ സന്ദർശിക്കുന്ന അവസരത്തിൽ മഹാദേവനായ ശിവന്ന് തന്റെ ഒരു സന്ദേശം സമർപ്പിക്കണമെന്ന് അപേക്ഷിക്കുന്നു. അതിദീനനായ തന്നെക്കുറിച്ചുതന്നെയുള്ള ഹൃദയസ്പർശിയായ വൃത്താന്തമാണ് സന്ദേശം. അവൻ കടവാവലിനോട് താണപേക്ഷിക്കുന്നു:

---

implimentations of the plan.

Without such modest centralisation and supervision I cannot see that much will be attempted, and certainly not much will be locally offered that will stretch out the Christian stewardship of the regions in sacrificial terms. Somehow or other we need an "outsider" sitting with us and expecting much of us before we begin to think in terms that are beyond our present abilities, in amounts that will stretch us out and make room for growth in our life.

It may be true also that such a plan would be unnecessary and unacceptable in some parts of our Anglican Communion, particularly in the mother Churches. I am afraid that it would be called "high-pressure," New World over-organisation, if not just plain Yankee or Colonial enthusiasm! Yet, without some such direction and encouragement, I am certain that in many instances the whole matter will be delayed, fumbled and inadequately met on the regional levels. There may be some fine exceptions to this, but the overall picture requires much more consultation, organisation, encouragement and just plain hard work invested in the plan during its preliminary stages.

Would this be the setting up of a curia, the organisation of a super-authority for the Anglican Communion? Of course not. These men would be temporary workers on the central scene, seconded by their own Churches; and after the job is completed, or even well started, they would go back to their own regional duties.

—Church Times.

ആലയവിതാനത്തിൽ തലകീഴായ്നീ തൂങ്ങി
ചാലവേ ശിവകർണ്ണസവിധേ മരുവുമ്പോൾ
അല്ലയോ ചിറകാന്ന യോഗിവൃന്ദത്തിൻ രാജൻ!
മെല്ലവെ പൂജാരിയങ്ങില്ലാത്ത നേരം നോക്കി
മാമകജീവിതത്തിൻ ദീനദീനമാം കഥ—
യാമഹാദേവനോടു സദയം കഥിച്ചാലും.

അദ്ദേഹത്തിന്റെ ഏററവും പ്രശംസാവഹവും ജനസമ്മതിയാർന്നതുമായ മറെറാരു കാവ്യമാണ് ''ഫിറാഡൌസി'' എന്ന വിഖ്യാത പേർഷ്യൻ കവിയുടെ ശോകപൂർണ്ണമായ കഥ. അതിൽ രാജാവിന്റെയും കവിയുടെയും മാഹാത്മ്യത്തെ അദ്ദേഹം ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:

നൃപഹസ്തത്തിലെ ഖഡ്ഗം രുധിരത്തെ പൊഴിക്കുന്നു.
കവിഹസ്തത്തിലെ പേനയമൃതത്രെ പൊഴിക്കുന്നു.
നൃപവര്യനിഹലോകമതശേഷം ഭരിച്ചേക്കാം.
കവിവര്യനിഹത്തെയും പരത്തേയും ഭരിച്ചീടും.

ഷാജഹാൻ ചക്രവർത്തിക്കു് തന്റെ പ്രിയ പത്നിയായ മുംതാജിനോടുണ്ടായിരുന്ന മാതൃകാപരമായ സ്നേഹം ടാജ്മഹാളാകുന്ന അതിദീപ്തിമത്തായ ഒരു സ്മാരകമായി രൂപാന്തരപ്പെട്ട ആ ചരിത്രകഥയെ അനശ്വരമാക്കിത്തീർക്കുകയാണ് ജോഷ്വായുടെ ''മുംതാജ്മഹാൾ'' എന്ന ഖണ്ഡകാവ്യത്തിൽ ചെയ്തിരിക്കുന്നതു്.

### സർവസമുദായമൈത്രി

ജോഷ്വാ ക്രിസ്തീയസമുദായത്തിൽപെട്ട വ്യക്തിയാണെങ്കിലും ഹിന്ദുസമുദായത്തിലെയും ഭാരതീയസംസ്ക്കാരത്തിലെയും നല്ലവശങ്ങളെക്കുറിച്ചു് അഭിമാനംകൊള്ളുന്നു. അവയെ പ്രകീർത്തിച്ചുകൊണ്ടു് അദ്ദേഹം ആനന്ദപാരവശ്യത്തോടെ പാടി. ക്രിസ്തീയാചാരങ്ങളിൽപോലും അയോഗ്യമെന്നു തനിക്കുതോന്നിയ എല്ലാത്തിനെയും പുരോഹിതവർഗ്ഗത്തിന്റെ ദുർന്നയങ്ങളെയും അദ്ദേഹം അപലപിച്ചു.

അങ്ങനെ ആധുനിക തെലുങ്കു കവിതാപ്രണേതാക്കളുടെ ഹൃദയങ്ങളിൽ ശ്രീ. ജോഷ്വാ ഒരു സ്നിഗ്ദ്ധസ്ഥാനം കരസ്ഥമാക്കി. ആന്ധ്രായിൽ പലയിടത്തും അദ്ദേഹം മാന്യനും സമാരാദ്ധ്യനുമായിത്തീർന്നു. അദ്ദേഹത്തിന്റെ ആരാധകർ അവർക്കു തോന്നിയ വർദ്ധിച്ച ബഹുമാനത്തിന്റെ സൂചനയായി ഒരു സുവർണ്ണനൂപുരം അദ്ദേഹത്തിനു് സമ്മാനിക്കുകയും "നവയുഗ കവിചക്രവർത്തി" എന്ന സ്ഥാനപ്പേരു് കല്പിച്ചുകൊടുക്കുകയും ചെയ്തു.

അദ്ദേഹം ഇപ്പോൾ ഒരു സ്വസ്ഥജീവിതം നയിക്കയാണ്. ഇന്ത്യാഗവണ്മെൻറിൽനിന്നും മാസപ്പടിയായി ഒരു ചെറിയ തുക അദ്ദേഹത്തിനു ലഭിക്കുന്നുണ്ടു്. അപ്പപ്പോഴായി അദ്ദേഹം അനുസ്മരണങ്ങളായും പ്രതിധ്യാനങ്ങളായും കവിതകൾ എഴുതിക്കൊണ്ടിരിക്കുന്നു. ...പുസ്തകമിത്രം

---

# ക്രിസ്തീയ കുടുംബവാരാഘോഷം ഡിസംബർ രണ്ടാം വാരത്തിൽ

### മിസ്സസ് മറിയം ററി. ചെറിയാൻ

ക്രിസ്ത്യൻ ഹോം മൂവ്മെൻറിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന ക്രിസ്തീയ കുടുംബവാരം ഈ വർഷം ഡിസംബർ 8 മുതൽ 15 വരെയുള്ള തീയതികളിൽ ആചരിക്കണമെന്നു് അഭ്യർത്ഥിച്ചുകൊള്ളുന്നു. ഭാവിതലമുറയെ ക്രിസ്തീയമായി കരു പിടിപ്പിച്ചു് ക്രിസ്തീയമായ അന്തരീക്ഷത്തിൽ കുടുംബം പരിപാലിക്കുന്നതിനുള്ള ചുമതലയെക്കുറിച്ചു് മാതാപിതാക്കന്മാരെ ഉൽബോധിപ്പിക്കയെന്നുള്ളതാണ് ഈ ആഴ്ചയിലെ പരിപാടികളുടെ ലക്ഷ്യം.

സേവികാസംഘം കമ്മിററി അംഗങ്ങൾ ഇടവക വികാരി അച്ചന്മാരുമായി ആലോചിച്ചു് പ്രസ്തുത വാരത്തിലെ പ്രോഗ്രാം തയ്യാറാക്കണം, വിവിധ സഭാംഗങ്ങൾ ഉള്ള സ്ഥലങ്ങളിൽ പ്രതിനിധികൾ ഒന്നിച്ചുചേർന്നു് പ്രോഗ്രാം ക്രമീകരിക്കണം.

1. വേദപുസ്തക ഞായറാഴ്ച (ഡിസംബർ 8) കുടുംബവാരം ആരംഭിക്കുന്നതു് ഉചിതമായിരിക്കുന്നു. വേദപുസ്തക സമൂഹത്തിൽ പ്രവർത്തനത്തിൽ സഹകരിക്കുന്നതിനു് ഇതു് ഒരു സുവർണ്ണാവസരമായി സ്വാഗതം ചെയ്യണം.

2. ''ക്രിസ്തീയവിവാഹം'' അത്രെ ഈ വർഷത്തെ പ്രധാന ചിന്താവിഷയം. ഈ വിഷയം സംബന്ധിച്ചു ത്രിദിന വേദാദ്ധ്യയന ക്ലാസ്സുകൾ ഏർപ്പെടുത്തണം. ഇതു സംബന്ധിച്ചു ബിഷപ്പ് ബഞ്ചമിൻ തിരുമേനി എഴുതിയ വേദപഠനക്കുറിപ്പുകളുടെ അച്ചടിച്ച പ്രതികൾക്കു് ആവശ്യപ്പെടുക.

3. രണ്ടു ദിവസമെങ്കിലും ഭവനങ്ങൾ സന്ദർശിക്കുക, ക്രിസ്തീയ കുടുംബം സംബന്ധിച്ചു് ക്രൈസ്തവ സാഹിത്യസമിതിയും മററും പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പുസ്തകങ്ങളെക്കുറിച്ചു് സംസാരിക്കുക (ക്രിസ്തീയ കുടുംബം ആർച്ച ബിഷപ്പ് ബ്രൂൺ രചിച്ചതു് ഗൃഹദീപം മാസിക ആദിയായവ.)

4. ഒരു ദിവസം മാതാപിതാക്കന്മാർക്കായി ഒരു സമ്മേളനം നടത്തുക.

5. ഡിസംബർ 15 (ഞായർ) കുടുംബപ്രതിഷ്ഠാദിനമായി ആചരിക്കുക. പ്രതിഷ്ഠാശുശ്രൂഷക്രമത്തിനു് പ്രതി ഒന്നിനു് വില 5 ന.സ.യാണ്. കൂടുതൽ വിവരങ്ങൾക്കു് മിസ്സസ് മറിയം ററി ചെറിയാൻ കൺവീനർ, ക്രിസ്ത്യൻ ഹോംകമ്മിററി, പുളിമൂട്ടിൽ, തിരുവല്ല എന്ന മേൽവിലാസത്തിൽ എഴുതുക,

---

# ഡോ. വിസ്സർട്ട് ഹൂഫ്ററ് 1965—ൽ റിട്ടയർ ചെയ്യുന്നു



1938—ൽ സഭകളുടെ അഖിലലോക കൗൺസിൽ രൂപവൽക്കരണഘട്ടത്തിലിരുന്ന കാലം തുടങ്ങി ജനറൽ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചുപോരുന്ന ഡോ. ഡബ്ളിയു. എ. വിസ്സർട്ട്ഹൂഫ്ററ് 1965—ൽ റിട്ടയർ ചെയ്യുന്നതിനു് ഉദ്ദേശിക്കുന്നതായി പ്രസ്താവിച്ചിരിക്കുന്നു. റോച്ചസ്റ്ററിൽ ചേന്ന കൗൺസിൽ സെൻട്രൽ കമ്മിററിയോഗത്തിലാണ് അദ്ദേഹം ഈ വിവരം വെളിപ്പെടുത്തിയതു്. കൗൺസിലിന്റെ ജനറൽസെക്രട്ടറിയായി 25 വർഷക്കാലം സേവനമനുഷ്ഠിച്ചതിന്റെ സ്മാരകമായി അദ്ദേഹത്തിനു് ഒരു പുസ്തകം സമ്മാനിച്ച സന്ദർഭത്തിലാണതു്.

"Sufficiency of God" (ദൈവം മതിയായവനാണ്) എന്നാണ് ഗ്രന്ഥത്തിന്റെ പേരു്. ഡോ. ഹൂഫ്ററിന്റെ ഉററ മിത്രങ്ങളായ 15 പണ്ഡിതന്മാർ ചേർന്നാണ് അതു രചിച്ചിട്ടുള്ളതു്. എക്യുമെനിക്കൽ പ്രസ്ഥാനത്തിന്റെ ചരിത്രത്തെയും ഉദ്ദേശങ്ങളെയും അതിൽ വിലയിരുത്തിയിട്ടുണ്ടു്.

ഒരു ഡച്ചുകാരനായ ഡോ. ഹൂഫ്ററിനു് 63 വയസ്സു പ്രായമുണ്ടു്.

ചർച്ച് വീക്കിലി

# ക്രൈസ്തവലോകവാർത്തകൾ

പതിനെട്ടാം നൂററാണ്ടിൽ ഇററലിയിലെ സമുദ്രതീരവാസികളുടെയിടയിൽ ചാപ്ളെയിനായി സേവനമനുഷ്ഠിച്ച റൊമാന്റോ എന്ന വൈദികനെ റോമൻകത്തോലിക്കാസഭ ധന്യനായി പ്രഖ്യാപിച്ചിരിക്കുന്നു.

## ക്രിസ്ത്യാനികളെ ഒഴിവാക്കും

ക്രിസ്ത്യൻ വിദ്യാർത്ഥികളെ ഞായറാഴ്ച ദിവസങ്ങളിൽ ഉച്ചയ്ക്കു മുമ്പുള്ള സമയത്തു് എൻ. സി. സി. പരിശീലനത്തിൽനിന്നു് ഒഴിവാക്കുന്ന കാര്യം ഗവണ്മെൻറു പരിഗണിക്കുന്നതാണെന്നു് കേരള നിയമസഭയിൽ മന്ത്രി എം. പി. ഗോവിന്ദൻനായർ പ്രസ്താവിച്ചിരിക്കുന്നു.

## സംഗീതപരിശീലന കോഴ്സ്

കേരളത്തിലെ വിവിധ സഭകളുടെ പള്ളിയാരാധനകളിലും സുവിശേഷയോഗങ്ങളിലും സണ്ടേസ്കൂളുകളിലുംമററും ഉപയോഗത്തിലിരിക്കുന്ന സംഗീതം മെച്ചപ്പെടുത്തുന്നതിനു് ഒരു ശാസ്ത്രീയ സംരംഭം സമാരംഭിക്കണമെന്ന ഉദ്ദേശത്തോടുകൂടി ഒരു മ്യൂസിക് സമ്മർസ്കൂൾ അടുത്ത മാർച്ച് 30 മുതൽ ഏപ്രിൽ 11 വരെ കോട്ടയത്തുവച്ചു നടത്തുന്നതാണു്. സംഗീതവാസനയുള്ളവരും 20-നും 40-നും ഇടയ്ക്കു പ്രായമുള്ളവരുമായ 25 പേർക്കു് പ്രവേശനം നൽകും. പരിശീലനാർത്ഥികൾ ഭക്ഷണച്ചെലവിനും മററുമായി 20 രൂപ ഫീസായി അടയ്ക്കണം. സ്കൂൾ നടത്തിപ്പിനു് ബിഷപ്പ് എം. എം. ജോൺ, അലക്സാണ്ടർ മാർ തെയോഫിലോസ് എന്നിവരുടെ നേതൃത്വത്തിൽ ഒരു കമ്മിററി രൂപവൽക്കരിച്ചിട്ടുണ്ടു്.

## തുമ്പമൺ ഭദ്രാസനയോഗം

തുമ്പമൺ ഭദ്രാസന പൊതുയോഗം ഇടവകമെത്രാപ്പോലീത്ത ദാനിയൽ മാർ പീലക്സിനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടി തുമ്പമൺ ഭദ്രാസന സെക്രട്ടറിയായി ഫാദർ കെ. സി. ഉമ്മനെ തെരഞ്ഞെടുത്തിരിക്കുന്നു. മദ്ധ്യതിരുവിതാംകൂർ സിറിയൻ കൺവൻഷൻ ഭദ്രാസനാടിസ്ഥാനത്തിൽ നടത്തേണ്ടതില്ലെന്നും തീരുമാനിച്ചു.

## ആസ്സാമിൽനിന്നു് ഒരു ഗായകസംഘം

അടുത്ത ജനുവരിയിൽ ആസ്സാമിൽനിന്നു് ഏകദേശം 24 യുവജനങ്ങളടങ്ങിയ ഒരു ഗായകസംഘം സുവിശേഷസാക്ഷ്യത്തിനായി കേരളം സന്ദർശിക്കുന്നതാണെന്നും, ഇവിടത്തെ സഭകളുടെ സഹകരണത്തോടെ കേരള ക്രിസ്ത്യൻ കൗൺസിൽ അവരുടെ പര്യടനം സജ്ജീകരിക്കുന്നതാണെന്നും കേരളാ ക്രിസ്ത്യൻകൗൺസിൽ സെക്രട്ടറി കെ. എ. മാത്യു അറിയിക്കുന്നു: ആസ്സാമിലെ ക്രൈസ്തവസഭകളും കേരളത്തിലെ ക്രൈസ്തവസഭകളും തമ്മിൽ സമ്പർക്കവും കൂട്ടായ്മയും പുലർത്തുക അഭിലഷണീയവും ഭാരതത്തിലെ ക്രിസ്തീയ ദൗത്യത്തിന്റെ സാക്ഷ്യത്തിനു സഹായകവുമായിരിക്കുമെന്നു് ഇരു പ്രദേശങ്ങളിലെയും സഭകളിൽപെട്ട പലർക്കും അഭിപ്രായമുണ്ടു്. ഇന്ത്യയിൽ കേരളവും ആസ്സാമും ആണു് ക്രൈസ്തവർ കൂടുതലായുള്ള സംസ്ഥാനങ്ങൾ,

ഗായകസംഘം കോഴിക്കോട്, എറണാകുളം, കോട്ടയം, തിരുവല്ല, തിരുവനന്തപുരം എന്നീ കേന്ദ്രങ്ങൾ സന്ദർശിക്കുന്നതാണു്.

## കത്തോലിക്കർ യഹൂദരുമായി ധാരണ വളർത്തണം

ക്രിസ്തുവിനെ പിൻതുടരുന്നവർ ക്രിസ്തു ചെയ്തതുപോലെ, അദ്ദേഹത്തെ ക്രൂശിച്ചവരോടു ക്ഷമിക്കണമെന്നു കർട്ടിനാൾ അഗസ്റ്റിൻ ബീ തിരുമേനി ആഹ്വാനം ചെയ്തിരിക്കുന്നു.

എക്യുമെനിക്കൽ കൗൺസിലിന്റെ ക്രിസ്ത്യൻ യൂണിററി സെക്രട്ടറിയേററു് ചെയർമാനായ അദ്ദേഹം, കൗൺസിൽ "സ്കീമാ"യുടെ തർക്കത്തിലിരിക്കുന്ന "നാലാം അദ്ധ്യായ"ത്തെ ന്യായീകരിച്ചുകൊണ്ടു വത്തിക്കാൻ കൗൺസിലിൽ പ്രസംഗിക്കുകയായിരുന്നു.

യഹൂദന്മാരെപ്പററിയുള്ള ഈ അദ്ധ്യായം ക്രിസ്തുവിനെ ക്രൂശിച്ചതിനു് യഹൂദന്മാരുടെ പേരിലുള്ള എല്ലാ കുററത്തിനും മാപ്പു നൽകുന്നു. കൗൺസിലിന്റെ തിയോളജിക്കൽ കമ്മീഷനാണു് നാലാം അദ്ധ്യായം "സ്കീമാ"യിൽ ഉൾപ്പെടുത്തിയതെന്നു കർട്ടിനാൾ ബീ തിരുമേനി പറഞ്ഞു. കത്തോലിക്കാസഭ സാധാരണയായി നിർഭാഗ്യകരങ്ങളായ പദങ്ങളാണു് യഹൂദന്മാരെപ്പററി ഉപയോഗിക്കാറുള്ളതെന്നും അതുകൊണ്ടാണു് ഇപ്പോൾ വ്യത്യസ്തമായി സംസാരിക്കാനാഗ്രഹിക്കുന്നതെന്നും അദ്ദേഹം വ്യക്തമാക്കി. യഹൂദന്മാർ ക്രിസ്തുവിനെ ക്രൂശിച്ചുവെങ്കിൽതന്നെ, ക്രൂശിൽ കിടന്നുകൊണ്ടു് "പിതാവേ അവരോടു ക്ഷമിക്കണമേ, അവർ ചെയ്യുന്നതെന്താണെന്നു് അവരറിയുന്നില്ലാ" എന്നാണു ക്രിസ്തു പറഞ്ഞതു്. തന്മൂലം ക്രിസ്തുവിനെ പിന്തുടരുന്നവർ അദ്ദേഹത്തെ അനുകരിക്കേണ്ടിയിരിക്കുന്നുവെന്നു തിരുമേനി പറഞ്ഞു.

കത്തോലിക്കാസഭയും യഹൂദന്മാരും തമ്മിൽ ധാരണ വളർത്തുന്നതിനുള്ള നിർദ്ദേശത്തെ പിൻതാങ്ങിക്കൊണ്ടും യഹൂദവിരോധത്തെ വിമർശിച്ചുകൊണ്ടും ബീ തിരുമേനി ചെയ്ത ഈ പ്രസംഗം കരഘോഷത്തോടെ സ്വാഗതം ചെയ്യപ്പെടുകയുണ്ടായി

## നീഗ്രോകളെ സഹായിക്കുക

പൂർണ്ണമായ അവകാശങ്ങൾ നേടാൻ നീഗ്രോകളെ സഹായിക്കണമെന്നു് അമേരിക്കയിലെ റോമൻകത്തോലിക്കാ ബിഷപ്പുമാർ രാഷ്ട്രത്തെ ആഹ്വാനംചെയ്തിരിക്കുന്നു.

## കൽക്കട്ട ഓർത്തഡോക്സ് പള്ളി

കൽക്കട്ടാ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയുടെ ഒന്നാംനിലയുടെ കൂദാശ സെൻറു് തോമസ് ദിനമായ ഡിസംബർ 21-ാംതീയതി നിയുക്ത കാതോലിക്കാ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയുടെ കാർമ്മികത്വത്തിൽ നടത്തുന്നതാണു്.

## വർഗീയനയത്തിൽ പ്രതിഷേധം

ദക്ഷിണാഫ്രിക്കയിലെ ഡച്ച് റിഫോംഡ് ചർച്ചിന്റെ വർഗ്ഗീയ നയത്തിൽ പ്രതിഷേധിച്ചു് സൗത്തു് ട്രാൻസ്വാൾ സിന്നഡിന്റെ മോഡറേറർ റവ. ബയേഴ്സ് നൗഡ് വൈദികസേവനത്തിൽനിന്നു വിരമിച്ചിരിക്കുന്നു.

---

പത്രാധിപർക്കുള്ള കത്തു്

## കുർബാനയുടെ അവസാന കൗമ

സർ,

നമ്മുടെ ആരാധനയുടെ കേന്ദ്രമാണു് വി. കുർബാന. എങ്കിലും അതതു കാലത്തു പ്രയോജനകരമെന്നു തോന്നിയ പ്രാർത്ഥനകളും ഗീതങ്ങളും കൂട്ടിച്ചേർത്തതിന്റെ ഫലമായി അവയൊക്കെയും വി. കുർബാനയുടെ അവിഭാജ്യഘടകങ്ങളായി പരിഗണിക്കപ്പെട്ടുവരുന്നു. അതിനൊരുദാഹരണമാണു് വി. കുർബാനയുടെ അവസാനം ചൊല്ലുന്ന കൗമ. വി. കുർബാന സമാപിച്ചാൽ കൗമ ചൊല്ലണമെന്ന നിർദ്ദേശം പുസ്തകങ്ങളിലെങ്ങും കാണുന്നില്ല. മുൻകാലങ്ങളിൽ അങ്ങനെയൊരു പതിവില്ലായിരുന്നു എന്നുമാണു് എന്റെ ഓർമ്മ. ആ സമയം ഓരോ വ്യക്തിയും മൗനമായി പ്രാർത്ഥിക്കുന്നതിനാണുപയോഗിച്ചിരുന്നതു്. എന്നാൽ വി. കുർബാനയുടെ അവസാനം കൗമ കൂടെ ചൊല്ലണമെന്നുള്ളതു് ഒരലംഘ്യനിയമംപോലെ മിക്ക ഇടവകകളും ഇന്നു് ആചരിച്ചു വരുന്നു. ഇതത്ര ഒഴിച്ചുവയ്ക്കുവാൻ പാടില്ലാത്ത ആവശ്യമാണോ? ഇതേപ്പററി ആധികാരികമായി അഭിപ്രായം പ്രകടിപ്പിക്കുവാൻ കഴിവുള്ളവരാരെങ്കിലും ഈ പംക്തിയിൽ എഴുതുന്നതു് സംശയനിവാരണത്തിനു സഹായമായിരിക്കും.

—ഒരു ജിജ്ഞാസു

Reg. No. K. 289 Licence No. 498

ചർച്ച് വീക്കിലി

# A GRITICAL LOOK AT THE CONGRESS

The Bishop of Huron

Now that the page of history has been turned on the third Anglican Congress at Toronto, many will be writing of their impressions, assessing its worth or worthlessness and listing their sage comments for those who will have responsibility for the fourth and fifth Congresses in '73 and '83.

Already I have read the estimates of members of the Congress, of observers, and of those arm-chair critics who have scrutinised us from afar. This present estimate is from a member of the team, from one who as chairman of the Editorial Committee had much to do with the preparations for the Congress (the Preparatory Year), the behind - the - scenes responsibilities of the ten days, and the record of the Congress which will pass into church and clerical libraries within these next few months.

## What was Done?

Quite probably the present writer was too close to the machinery of the Congress to cast either a detached or a clear-sighted eye on the Congress sequence. It is also easier for an editor to wield a blue pencil than for an author to mutilate or abbreviate his child. Yet at least I have some knowledge of the inside story, and view its glory and its inadequacy from a vantage-point of some intimacy. Here then is one view, with specific recommendations for the next Congress.

The experience of the Congress underlined for most of us the urgent need there is in our Anglican Communion for a congress—perhaps not a congress exactly like Minneapolis or Toronto, but for a congress of some kind, and of representative dimensions where people of the Anglican Communion can forgather and come to know each other and each other's Churches. Did it require these "elaborate and expensive preparations" in order that we might achieve this elementary conclusion; namely, that a periodic congress is required if we are to maintain understanding, unity and friendship between the churches of the Anglican Communion?

An editorial writer asks: "Was it really necessary to hold a mammoth congress to conclude that we needed to know each other better?" The fact that a writer asks such a question means that he is already partly providing an affirmative answer. No one could possibly be at the Congress without gaining new insights into the eighteen national or regional Churches gathered in our Communion. No participant could insulate himself from the friendships, the needs, the problems, the individual gifts of the different Churches in our family circle.

## Mammoth Crowd

These might have been disclosed to us if we had had an opportunity of travelling throughout the Anglican Communion—but few of us can do this. Or we might have done our homework better, and come to an understanding of the parts of our Communion through study and research. But few of us get beyond the elementary grades through the printed word. Throughout the ten days of the Congress we were all at school with the representatives of the Churches, working and talking with them, eating with them, and praying with them through their own liturgies and in their own habits of prayer.

The Congress days gave to each one of us a crash programme of fairly advanced education in inter-Church relationships. The fact that we had representatives from all but thirty-four of the dioceses of the Anglican Communion made for the completeness of our gathering, although it also suggests to observers that we were a mammoth assembly and therefore, I suppose, thought to be unwieldy, impersonal and incoherent. At this point the discussion groups came in with their smaller circles; their intimate friendships and conversations, and yet their crosssectional nature which was aimed at in their formation, although imperfectly realised. Future congresses will continue to be mammoth, because the purpose of a congress is undoubtedly to bring together all orders of the apostolic ministry in conference—bishops, priests and the faithful laity.

Nor can I imagine a better course in understanding of that popular word "mutuality" than participation in the Congress. In Minneapolis a beginning was made along these lines. At Toronto much was built upon this earlier foundation. We came to realise, those of us who were not world-travellers, that the younger Churches have much to give the orlder Churches, that the newer Churches have much that will bless and strengthen those of us who are caught in the mechanism and materialism of the Western world. We were humbled by the insights of the Asian, the simplicity, the New Testament flavour and piety of the African, the theological ability and maturity of those from the United Kingdom, the openness, the zeal and the attractiveness of our brethren of the Western hemisphere.

We have learned that we need each other, and that the spiritual gifts that we shall be receiving from the rest of the Communion will far outweigh anything we can do for them along material and educational lines. We have learned that giving and receiving are two-way streets within the Christian Church, and that paternalism and colonialism, until they grow into "mutuality", are a blight upon inter-Church and inter-racial relationships. Since the Congress days the representatives of the so-called sending Churches have drastically revised their outlook; and they have re-written for themselves and, insofar as they are capable for their Churches the terms of reference for their

(continued on page 8)

Printed and published by N. M. Abraham B. A. at the Malayala Manorama Press, Kottayam